


# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 07 No. 06 THE ONLINE OFFICIAL NEWS BULLETIN 2024 February 08


## വലിയ നോമ്പുകാലം SEASON OF GREAT LENT ܥܕܢܐ ܕܨܘܡܐ ܪܒܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
|  ♪1 **Pethurtha hadbšabo d qotné** (Cana) 1st Sunday of Great Lent **11** | Sawmo rabo/tesmesto d-subqono Great lent begins **Reconciliation Service** ♪5 **12** |  ♪1 92nd Mem. of Patriarch Mar Elias III ✠ of Antioch (Manjanikkara Dayara) **13** | ♪5 **14** | ♪1 **15** |  ♪5 12th Mem. of Sabha Ratnam Geevarghese Mar Osthathios Metropolitan ✠ (St. Paul's Chapel, Mevelikkara) **16** |  ♪8 Comme. of St. Ephrem & Mar Theodorus **17** |




**ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം നവതി ഗ്ലോബൽ കോൺഫറൻസ് 2024 ഫെബ്രുവരി 01, 02 തീയതികളിൽ എറണാകുളത്തു നടന്നു. പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു.**



**മാർത്തോമ്മൻ പൈതൃക സന്ദേശയാത്രയുടെ ആറാം ദിവസം നിരണം ഭദ്രാസനത്തിലെ ചെങ്ങരൂർ പള്ളിയിലെ പൊതുസമ്മേളനത്തിൽ പങ്കെടുക്കുവാനായി എഴുന്നള്ളിയ പ. കാതോലിക്ക ബാവായെ ജാഥ ചെയർമാൻ ഡോ. ഗീവർഗീസ് മാർ യുലിയോസ് മെത്രാപ്പോലീത്തായുടെ നിർദ്ദേശാനുസരണം സഭാ വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ ജാഥ കോഡിനേറ്റർ നിതിൻ മണക്കാട്ടുമണ്ണിൽ എന്നിവർ ചേർന്നു ജാഥാ ഷാൾ അണിയിച്ച് സ്വീകരിച്ചാനയിക്കുന്നു.**

## മുഖ്യമന്ത്രിക്കെതിരെ ഓർത്തഡോക്സ് സഭ

### ആട്ടിൻ തോലിട്ട ചെന്നായ എന്ന പ്രയോഗം ആരെക്കുറിച്ചാണെന്ന് മുഖ്യമന്ത്രി വ്യക്തമാക്കണമെന്നും സഭ

കോട്ടയം: യാക്കോബായ സഭയുടെ സമ്മേളനത്തിൽ പങ്കെടുത്ത് നിയമപരമല്ലാത്ത ആനുകൂല്യങ്ങൾ വാഗ്ദാനം നൽകി കയ്യടി വാങ്ങാൻ മുഖ്യമന്ത്രി ശ്രമിച്ചെന്ന് മലങ്കരസഭ മാധ്യമ വിഭാഗം പ്രസിഡന്റ് യുഹാനോൻ മാർ ദിയസ്കോറോസ്, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, സഭാ വക്താവ് ഫാ. ജോൺസ് എബ്രഹാം കോനാട്ട്, പിആർഒ ഫാ. മോഹൻ ജോസഫ് എന്നിവർ ആരോപിച്ചു.

തർക്ക വിഷയങ്ങളിൽ നിഷ്പക്ഷത പാലിക്കുന്നതിന് പകരം ഒരു വിഭാഗത്തിന്റെ മാത്രം വക്താവായി മുഖ്യമന്ത്രി മാറിയത് വേദനാജനകമാണ്. അദ്ദേഹം നടത്തിയത് ഭരണഘടനാ ലംഘനമാണെന്നും മുഖ്യമന്ത്രി വിളിച്ചു ചേർത്ത യോഗത്തിൽ എക്കാലവും സമാധാനപരമായ നിലപാടാണ് ഓർത്തഡോക്സ് സഭ സ്വീകരിച്ചിട്ടുള്ളതെന്നും ഡോ. യൂഹാനോൻ മാർ ദിയസ്കോറസ് പറഞ്ഞു.

ഓർത്തഡോക്സ് സഭയുടെ സമീപനത്തോട് തികഞ്ഞ അവഗണനയും നിഷേധാത്മക സമീപനവുമാണ് മുഖ്യമന്ത്രി സ്വീകരിച്ചതെന്നും ആട്ടിൻതോലിട്ട ചെന്നായ എന്ന പ്രയോഗം ആരെക്കുറിച്ചാണെന്ന് മുഖ്യമന്ത്രി വ്യക്തമാക്കണമെന്നും അദ്ദേഹം പറഞ്ഞു.

രാഷ്ട്രീയ മുതലെടുപ്പിനുവേണ്ടി മലങ്കര സഭയെ വെട്ടിമുറിക്കാൻ സർക്കാർ ശ്രമിക്കുകയാണെന്നും അള മുട്ടിയാൽ ചേരയും കടിക്കും എന്ന് സർക്കാർ ഓർക്കണമെന്നും അദ്ദേഹം പറഞ്ഞു. പൊലീസിനെ ഉപയോഗിച്ച് സർക്കാർ നടത്തുന്ന അട്ടിമറികളെ ആശങ്കയോടെയാണ് സഭ കാണുന്നതെന്നും നിമയത്തിനും സത്യത്തിനും വിരുദ്ധമായി മലങ്കര സഭയെ തർക്കാൻ ആരു ശ്രമിച്ചാലും സഭ ഒറ്റക്കെട്ടായി അതിനെ ചെറുത്തുതോൽപ്പിക്കുമെന്നും ഓർത്തഡോക്സ് സഭാ സെക്രട്ടി അഡ്വ ബിജു ഉമ്മൻ പറഞ്ഞു.

സുപ്രീംകോടതി വിധിയിലൂടെ പരിഹരിക്കപ്പെട്ട സഭാ വിഷയത്തിൽ പുതിയ നിയമപ്രശ്നങ്ങൾ സൃഷ്ടിക്കുന്നതിനുള്ള ബോധപൂർവ്വമായ ശ്രമമാണ് ഇന്നലെ പുത്തൻ കുരിശിൽ മുഖ്യമന്ത്രി നടത്തിയ പ്രസംഗത്തിൽ പ്രകടമാകുന്നത്. നൂറ്റാണ്ടുകൾ നീണ്ട നിയമ പോരാട്ടത്തിന് അവസാനം കുറിച്ചുകൊണ്ട് ബഹുമാനപ്പെട്ട സുപ്രീം കോടതി പുറപ്പെടുവിച്ച ഉത്തരവ് നടപ്പാക്കി സമാധാനം സ്ഥാപിക്കുന്നതിന് പകരം, ഇത്തരത്തിലുള്ള പ്രസ്താവനകൾ പുതിയ തർക്കങ്ങൾ രൂപപ്പെടുന്നതിനും കേസുകൾ ആരംഭിക്കുന്നതിനും സഭാഗംങ്ങൾ തമ്മില്ലുള്ള തർക്കം രൂക്ഷമാകുന്നതിനും ക്രമസമാധാന പ്രശ്നങ്ങൾ സൃഷ്ടിക്കുന്നതിനും അങ്ങനെ വീണ്ടും സഭയുടെ ഭാവി നിയമ പോരാട്ടങ്ങളിലേക്ക് വഴുതി വീഴുന്നതിനും ഇടയാക്കും.

നിയമപരമായി നിലനിൽപ്പില്ലാത്തവർക്ക് പുതിയ അസ്തിത്വം വാഗ്ദാനം ചെയ്ത് വഴിവിട്ട സഹായം നൽകാൻ ഗവൺമെന്റ് സന്നദ്ധമാണെന്ന് അറിയിക്കുന്നതിലൂടെ ഭരണഘടനപ്രകാരം സത്യപ്രതിജ്ഞ ചെയ്ത മുഖ്യമന്ത്രി ഭരണഘടന ലംഘനം നടത്തിയിരിക്കുകയാണ്. നാളിതുവരെ മുഖ്യമന്ത്രി വിളിച്ചു കൂട്ടിയ യോഗങ്ങളിലെല്ലാം സമാധാനം സ്ഥാപിക്കുന്നതിന് സന്നദ്ധമായിട്ടുള്ള ഓർത്തഡോക്സ് സഭയുടെ സമീപനത്തോട് തികഞ്ഞ അവഗണനയും നിഷേധാത്മക സമീപനവുമാണ് മുഖ്യമന്ത്രി ഇന്നലെ സ്വീകരിച്ചത്. നിയമനിർമാണം കൊണ്ടു കൂടുതൽ പ്രശ്നങ്ങളുണ്ടാക്കി സ്വന്തം കസേര ഉറപ്പിക്കാനാണ് പലരും ശ്രമിക്കുന്നത്. സുപ്രീംകോടതി വിധി അംഗീകരിക്കാത്തവർ എന്തു നിയമം കൊണ്ടുവന്നാലും വിലപ്പോകില്ല. സമുദായാംഗങ്ങളെ വിഘടിപ്പിച്ചു നിർത്തി വോട്ടു നേടാനാണ് രാഷ്ട്രീയകക്ഷികളെല്ലാം ശ്രമിക്കുന്നതെന്നും അദ്ദേഹം പറഞ്ഞു.

മലങ്കര മെത്രാപ്പോലീത്ത സ്ഥാനം അന്ത്യോഖ്യ പാത്രിയർക്കിസ് പ്രഖ്യാപിച്ചു എന്നത് വിചിത്രമാണ്. മലങ്കര മക്കൾ തിരഞ്ഞെടുത്ത് രാജകീയ വിളംബരത്തിലൂടെ അംഗീകരിക്കപ്പെട്ടിരുന്ന ഈ സ്ഥാനം ഇന്ന് കയ്യാളുന്നത് ആരാണെന്ന് സുപ്രീംകോടതി ആസന്നിഗ്ധമായി പ്രഖ്യാപിച്ചിട്ടുള്ളതാണ്. സന്ദർശക വിസയിൽ ഇന്ത്യയിൽ എത്തിയ ഒരാൾ ഈ രാജ്യത്തിന്റെ നിയമവ്യവസ്ഥിതിയെ വെല്ലുവിളിക്കുന്ന ആഹ്വാനം പരസ്യമായി നടത്തുന്നത് നിയമലംഘനമാണ്. അദ്ദേഹം ഇന്ത്യൻ സന്ദർശനത്തിനിടയിൽ നടത്തിയിട്ടുള്ള പ്രസ്താവനകൾ എല്ലാം തന്നെ പ്രകോപനപരവും ഇന്ത്യൻ നിയമവ്യവസ്ഥിതിയെ അവഹേളിക്കുന്നതും ആണ് എന്നവർ പറഞ്ഞു.




# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH





ചരിത്രത്തിൽ നിന്നും

# സമാധാനം നിരന്തരമായ ഒരു പ്രയാണവും തുടർച്ചയായ ഒരു പ്രക്രിയയുമാണ്

## പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതിയൻ കാതോലിക്കാ ബാവാ



*2002 മാർച്ച് 20-ന് അസോസിയേഷൻ യോഗം ചേർന്നു. പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ ഹൃദയസ്പർശിയായ ഒരു ഉപക്രമപ്രസംഗം ചെയ്തു. സുപ്രീംകോടതി നിയോഗിച്ച ജസ്റ്റീസ് മളീമഠ് എന്ന നിരീക്ഷകന്റെ സാന്നിധ്യത്തിൽ തിരഞ്ഞെടുപ്പ് നടപടികൾ ആരംഭിച്ചു. ആകെ ഹാജരായ അംഗങ്ങൾ 3818 ആയിരുന്നു. ഇതിൽ 3483 പേര് വോട്ട് ചെയ്തു. 3464 പേർ ബസേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയന് അനുകൂലമായി വോട്ട് രേഖപ്പെടുത്തി. പത്ത് വോട്ടുകൾ അദ്ദേഹത്തിനെതിരായി പോൾ ചെയ്യപ്പെട്ടപ്പോൾ ഒമ്പത് വോട്ടുകൾ അസാധുവായി. തുടർന്ന് സുപ്രീംകോടതി നിരീക്ഷകൻ ഫലപ്രഖ്യാപനം നടത്തി. മാനേജിംഗ് കമ്മിറ്റിയിലേക്ക് പുതിയതായി അംഗങ്ങളെ നിശ്ചയിക്കേണ്ടതും യോഗത്തിന്റെ അജണ്ടായിലുണ്ടായിരുന്നു. നൂറ്റിപതിനൊന്നു മാനേജിംഗ് കമ്മിറ്റിയംഗങ്ങളെ യോഗം തിരഞ്ഞെടുത്തു.*

**2002 മാർച്ച് 20-ന് പരുമലയിൽ ചേർന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ ബാവാ ചെയ്ത ഹൃദയസ്പർശിയായ ഉപക്രമപ്രസംഗം.**

### പ. കാതോലിക്കാ ബാവായുടെ പ്രസംഗം

പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായ തോമസ് മാർ തീമോത്തിയോസ് തിരുമേനി, നമ്മുടെ സഹോദര മെത്രാപ്പോലീത്തന്മാരെ, സമാദരണീയനായ ജസ്റ്റീസ് ശ്രീ. വി. എസ്. മളിമഠ്, വാത്സല്യമുള്ള വൈദികരെ, വൈദിക അത്മായ ട്രസ്റ്റിമാരെ, മലങ്കരസഭയുടെ അരുമസന്താനങ്ങളായ പള്ളിപ്രതിപുരുഷന്മാരെ, സുഹൃത്തുക്കളെ,

ഭാരതത്തിൽ തന്റെ സഭയെ നട്ടുവളർത്തി അതിനെ ആഗോള സഭയായി ഉയർത്തിയ സർവ്വശക്തനായ ദൈവത്തിന് നന്ദി നിറഞ്ഞ ഹൃദയത്തോടും ദൈവസ്നേഹത്തിൽ പൂരിതമായ ആത്മാവോടും കൂടി സ്തുതിയും സ്തോത്രവും അർപ്പിക്കുന്നു. വാർദ്ധക്യത്തിന്റെ പ്രയാസങ്ങൾ വിസ്മരിച്ചുകൊണ്ടും വർദ്ധിച്ച സന്തോഷത്തോടും ആത്മനിർവൃതിയോടും കൂടിയാണ് നാം നിങ്ങളുടെ മുമ്പിൽ നിൽക്കുന്നത്. ഇപ്രകാരം ഒരവസരത്തിനു വേണ്ടി നാം ഏറെ പ്രാർത്ഥനയോടെ ദൈവത്തിൽ ആശ്രയിച്ചു. മലങ്കരസഭയുടെ തനിമയും സ്വാതന്ത്ര്യവും നിലനിർത്തുന്നതിന് ചരിത്രത്തിന്റെ ഗതിവിഗതികൾക്കു നടുവിൽ നിർണ്ണായകമായ അഗ്നിശോധനകൾ നാം നേരിടേണ്ടി വന്നു. എങ്കിലും അതിജീവനത്തിന്റെ ആത്മാവ് കഴിഞ്ഞ കാലങ്ങളിൽ സഭയിൽ ശക്തമായി പരിലസിച്ചുകൊണ്ടിരുന്നു. ഇന്ന് ഈ നിർണ്ണായക ദിവസവും മറ്റൊരു അതിജീവനത്തിന്റെ സന്ദേശം ആണ് നമുക്കു ലഭിക്കുന്നത്. അതിന് ഇടയാക്കിയ പരമകാരുണികനായ ദൈവത്തെ നാം വീണ്ടും നന്ദി നിറഞ്ഞ ഹൃദയത്തോടെ സ്തുതിക്കുന്നു. ഈ അസോസിയേഷൻ നീതിപൂർവ്വമായും സത്യസന്ധമായും നിർവിഘ്നം നടത്തുന്നതിന് നമ്മെ സഹായിക്കുവാൻ ബഹു. സുപ്രീംകോടതിയാൽ നിയമിതനായ കേരളാ ഹൈക്കോടതിയുടെ മുൻ ചീഫ് ജസ്റ്റിസ് ശ്രീ. വി. എസ്. മളിമഠിനോടും പ്രശ്നമുഖരിതമായ കാലയളവിൽ ആവശ്യമായ സഹായസഹകരണങ്ങൾ ചെയ്തു തന്ന മാറിമാറി വന്ന സർക്കാരുകളോടും ഇത്രയുംകാലം ക്ഷമയോടുകൂടി ഈ അവസരത്തിനുവേണ്ടി കാത്തിരുന്ന നമ്മുടെ സഹോദര മെത്രാപ്പോലീത്തന്മാരോടും, കോർഎപ്പിസ്കോപ്പന്മാരോടും, റമ്പാന്മാരോടും, വൈദികരോടും, സന്യാസിസന്യാസിനികളോടും, മലങ്കരസഭയുടെ അരുമസന്താനങ്ങളായ എല്ലാ സത്യവിശ്വാസികളോടും, പ. സഭയുടെയും നമ്മുടെയും അഭ്യുദയകാംക്ഷികളായ ഏവരോടുമുള്ള നന്ദിയും സ്നേഹവും നാം ആമുഖമായി അറിയിക്കുന്നു.

മലങ്കരസഭയുടെ പ്രഖ്യാപിത പരിശുദ്ധനും പിതാവുമായ പരുമല തിരുമേനി അന്ത്യവിശ്രമം കൊള്ളുന്ന ഈ പാവനസ്ഥലത്തുവെച്ച് വീണ്ടും ഒരു അസോസിയേഷൻ യോഗം കൂടുവാൻ ഇടയായത് ദൈവനിയോഗമായി നാം കരുതുന്നു. മലങ്കരസഭാ മക്കൾക്കും പ്രത്യേകിച്ച് ഈ യോഗത്തിനും പ. പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയും കാവലും കോട്ടയായിരിക്കും.

മലങ്കര ഓർത്തഡോക്സ് സഭയെ വിശ്വാസപൈതൃകത്തിൽ വഴിനടത്തിയ നമ്മുടെ മുൻഗാമികളായ എല്ലാ ശ്രേഷ്ഠപിതാക്കന്മാരെയും, കാലയവനികയ്ക്കുള്ളിൽ മൺമറഞ്ഞുപോയ എല്ലാ പിതാക്കന്മാരെയും നാം ഇത്തരുണത്തിൽ സ്മരിക്കുന്നു.

മുമ്പ് നടന്ന അസോസിയേഷൻ യോഗങ്ങളിൽ സംബന്ധിച്ചിട്ടുള്ള സഹോദര മെത്രാപ്പോലീത്തന്മാരെ കൂടാതെ സുപ്രീംകോടതി വിധിയുടെ അന്തസത്ത ഉൾക്കൊണ്ട് മലങ്കരസഭയുടെ യോജിപ്പിനെ കരുതി ധീരമായ ഉറച്ച നിലപാടെടുത്ത അഭി. ഏബ്രഹാം മാർ സേവേറിയോസ്, തോമസ് മാർ അത്താനാസിയോസ്, യൂഹാനോൻ മാർ മിലിത്തിയോസ്, സക്കറിയാസ് മാർ നിക്കോളാ



വാസ് എന്നീ തിരുമേനിമാരെയും നാം ഹാർദ്ദവമായി അസോസിയേഷനിലേക്ക് സ്വാഗതം ചെയ്യുന്നു. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ ഈ യോഗത്തിൽ സംബന്ധിക്കുന്നതിന് ലോകത്തിന്റെ നാനാഭാഗങ്ങളിൽ നിന്ന് ഇവിടെ എത്തിയിട്ടുള്ള നിങ്ങളെ ഏവരെയും സ്വാഗതം ചെയ്യുന്നതിൽ നമുക്ക് അനല്പമായ സന്തോഷം ഉണ്ട്. കേരളത്തിൽ നിന്ന് മാത്രമല്ല, കേരളത്തിന് പുറത്ത് ഇന്ത്യക്കുള്ളിലുള്ള വിവിധ മെത്രാസനങ്ങളിൽനിന്നും, ഇന്ത്യക്ക് വെളിയിൽ മലേഷ്യ, സിംഗപ്പൂർ, ആസ്ട്രേലിയ എന്നീ പൂർവ്വദേശങ്ങളിൽ നിന്നും, അറേബ്യൻ ഗൾഫ് രാജ്യങ്ങളിൽ നിന്നും, അമേരിക്ക, യു.കെ., യൂറോപ്പ്, കാനഡ, ആഫ്രിക്ക തുടങ്ങിയ രാജ്യങ്ങളിൽനിന്നും, യാത്രാക്ലേശങ്ങൾ സഹിച്ച് നിങ്ങൾ ഇവിടെ എത്തിയിട്ടുള്ളത്, സഭാമാതാവിനോടുള്ള നിങ്ങളുടെ ഭയഭക്തിയുടെയും പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനമായ കാതോലിക്കാ സിംഹാസനത്തോടും നിങ്ങൾക്കുള്ള കൂറിന്റെയും മലങ്കരസഭാ ഭരണഘടനയോടുള്ള നിങ്ങളുടെ വിധേയത്വത്തിന്റെയും പ്രത്യക്ഷപ്രകടനം ആണ് എന്നുള്ളതിന് സംശയമില്ല. മലങ്കര സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷനായ നമ്മോടുള്ള നിങ്ങളുടെ ആദരവിനെയും ഇത് വെളിപ്പെടുത്തുന്നു.

വാത്സല്യമക്കളേ, നിങ്ങളുടെ ഭക്തിയും കൂറും സഭാസ്നേഹവും കാണുമ്പോൾ നമ്മുടെ ഹൃദയം സന്തോഷം കൊണ്ട് നിറയുന്നു. നമ്മുടെ വാർദ്ധക്യത്തിന്റെ സന്തോഷവും, കിരീടവും നമ്മുടെ സഹോദര മെത്രാപ്പോലീത്തന്മാരും, വൈദികരും സന്യാസി സന്യാസിനികളും, സത്യവിശ്വാസികളായ അത്മായക്കാരും ആണ് എന്ന് നാം വിശ്വസിക്കുന്നു. നിങ്ങളെപ്രതി കാരുണ്യവാനായ ദൈവത്തെ നാം മഹത്വപ്പെടുത്തുന്നു. നിങ്ങൾക്കുവേണ്ടി നാം ദൈവത്തോടു പ്രാർത്ഥിക്കുകയും ചെയ്യുന്നു.

അതിശീഘ്രം വളർന്നുകൊണ്ടിരിക്കുന്ന ഒരു പുരാതന സഭയെയാണ് നിങ്ങൾ പ്രതിനിധീകരിക്കുന്നത്. 126 വർഷങ്ങൾക്കു മുമ്പ് ഈ അസോസിയേഷൻ രൂപീകൃതമായപ്പോൾ കേരളത്തിന്റെ വടക്കേ അറ്റം മുതൽ തെക്കേ അറ്റം വരെയുള്ള പ്രദേശത്തെ ഏകദേശം 100 പള്ളികളിൽ നിന്നുള്ള പ്രതിപുരുഷന്മാരാണ് അതിൽ സംബന്ധിച്ചത്. എന്നാൽ ഇന്ന് ലോകത്തിന്റെ വിവിധ ഭാഗങ്ങളിലുള്ള 1244 പള്ളികളിൽനിന്ന് 4039 പള്ളിപ്രതിപുരുഷന്മാർ ഇവിടെ സമ്മേളിച്ചിരിക്കുന്നത് കാണുമ്പോൾ നാം ആനന്ദംകൊണ്ടു നിറയുകയും അഭിമാനംകൊണ്ട് പുളകംകൊള്ളുകയും ചെയ്യുന്നു. മലങ്കരസഭ ഇന്ന് ഒരു സാർവ്വത്രിക സഭയായി ഉയർന്നിരിക്കുന്നു.

അസോസിയേഷൻ യോഗങ്ങളുടെ ചരിത്രം പരിശോധിച്ചാൽ പ്രത്യേകം എടുത്തു പറയേണ്ട ചില അസോസിയേഷൻ യോഗങ്ങളുണ്ട്. 1876-ൽ മുളന്തുരുത്തിയിൽ വെച്ച് അസോസിയേഷൻ യോഗങ്ങൾക്ക് തുടക്കം കുറിച്ചു. 1934-ൽ കോട്ടയത്ത് കൂടിയ അസോസിയേഷൻ യോഗം മലങ്കരസഭാ ഭരണഘടനയ്ക്ക് രൂപം നൽകി. പ്രസ്തുത യോഗത്തിൽ വച്ച് കാതോലിക്കാ സ്ഥാനവും മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും ഒരാളിൽ നിക്ഷിപ്തമായി. 1958-ലെ ബഹു. സുപ്രീംകോടതി വിധിക്കുശേഷം സഭയിൽ സമാധാനം ഉണ്ടാവുകയും ഇരുവിഭാഗവും ചേർന്ന് പുത്തൻകാവിൽ വെച്ച് യോഗം കൂടി വൈദിക ട്രസ്റ്റിയെയും അത്മായ ട്രസ്റ്റിയെയും തെരഞ്ഞെടുത്തു. ഇന്ന് ഇവിടെ കൂടുന്ന അസോസിയേഷൻ യോഗം ചരിത്രത്തിൽ തങ്കലിപികളാൽ രേഖപ്പെടുത്തേണ്ട ഒരു അസോസിയേഷൻ യോഗം ആണ്. ഇന്ത്യയുടെ പരമോന്നത കോടതിയുടെ നിർദ്ദേശാനുസരണം ഇരുവിഭാഗങ്ങളും യോജിച്ച് നടത്തുന്നതാണ് ഈ യോഗം.

1934-ൽ ക്രോഡീകരിച്ച സഭാഭരണഘടനയെ സംബന്ധിച്ച് ഒരു വാക്ക്. കാതോലിക്കേറ്റ് പുനഃസ്ഥാപനം സംബന്ധിച്ച് 1912-ൽ ഭാഗ്യസ്മരണാർഹനായ അന്ത്യോക്യാ പാത്രിയർക്കീസ് അബ്ദുൽ മിശിഹാ ബാവാ തിരുമനസ്സുകൊണ്ട് പുറപ്പെടുവിച്ച കല്പനയിൽ (എ-14) മലങ്കരസഭയുടെ വിശുദ്ധിയും നിർമ്മലതയും നിർവിഘ്നം കാത്തുസൂക്ഷിക്കുന്നതിനും അന്ത്യോക്യാ സിംഹാസനവുമായുള്ള ബന്ധം ഉറപ്പിക്കുന്നതിനും കാതോലിക്കാ സിംഹാസനം മലങ്കരയിൽ സ്ഥാപിക്കുന്നത് ഉചിതമായിരിക്കുമെന്ന് അദ്ദേഹത്തിന് ബോദ്ധ്യപ്പെട്ടതായി രേഖപ്പെടുത്തിയിട്ടുണ്ട്. അതുകൊണ്ടുതന്നെയാണ് അദ്ദേഹം മലങ്കരയിൽ കാതോലിക്കോസിനെ വാഴിച്ചുതന്നത്. "കാതോലിക്കോസും നിങ്ങളുടെ ഇടയന്മാരായ മേല്പട്ടക്കാരും നിങ്ങളുടെ എല്ലാ ആവശ്യങ്ങളും നടത്തിതരുന്നതാണെന്നും ഒരു കാതോലിക്കാ കാലം ചെയ്യുമ്പോൾ അദ്ദേഹത്തിന്റെ പിൻഗാമിയായി മറ്റൊരു കാതോലിക്കായെ വാഴിക്കുന്നതിനുള്ള അധികാരം മലങ്കരയിലുള്ള മേല്പട്ടക്കാരിൽ നിക്ഷിപ്തമാണെന്നും" 1912-ൽ പുറപ്പെടുവിച്ച കല്പനയിൽ പ്രതിപാദിച്ചിട്ടുണ്ട്. പാത്രിയർക്കീസ് ബാവായുടെ മേല്പറഞ്ഞ കല്പനയുടെ അടിസ്ഥാനത്തിലാണ് അന്ത്യോക്യാ സിംഹാസനവും മലങ്കരസഭയുമായുള്ള ബന്ധം നിലനിർത്തതക്കവണ്ണം 1934-ൽ ഒരു ഭരണഘടനയ്ക്ക് രൂപംനൽകിയത്. അബ്ദുൽ മിശിഹാ പാത്രിയർക്കീസ് ബാവായുടെ കല്പനയും 1934-ലെ സഭാ ഭരണഘടനയും ബഹു. സുപ്രീംകോടതി അംഗീകരിച്ചിട്ടുണ്ട്. അത് അന്ത്യോക്യാ പാത്രിയർക്കീസിനെയും മലങ്കര സഭാംഗങ്ങളെയും ബന്ധിക്കുന്നതാണെന്നും ബഹു. സുപ്രീംകോടതി പ്രഖ്യാപിച്ചിട്ടുണ്ട്.

1934-ൽ പാസ്സാക്കിയ ഭരണഘടനയുടെ പ്രാബല്യം മലങ്കരസഭയിലുള്ള എല്ലാ മെത്രാസനങ്ങളെയും സഭാംഗങ്ങളെയും ബന്ധിക്കുന്നതാണെന്നും സുപ്രീംകോടതി വ്യക്തമാക്കിയിട്ടുണ്ട്.

മേൽപറഞ്ഞപ്രകാരമുള്ള ഭരണഘടനാ വ്യവസ്ഥകൾ അഭംഗുരം പാലിക്കപ്പെടണമെന്നും അതനുസരിച്ച് മലങ്കരസഭാ ഭരണം നടത്തണമെന്നും മാത്രമേ മലങ്കരസഭ ആഗ്രഹിക്കുന്നുള്ളു. സഭാഭരണഘടന പ്രകാരം ഇടവകകൾ ഭരിക്കപ്പെടണമെന്നല്ലാതെ ഇടവകസ്വത്തുക്കൾ കൈയടക്കണമെന്ന് മലങ്കരസഭ ആഗ്രഹിക്കുന്നില്ല. ഏതൊരു സമൂഹത്തിന്റെയും കെട്ടുറപ്പിനും വളർച്ചയ്ക്കും ശിക്ഷണവും അച്ചടക്കവും ആവശ്യമാണല്ലോ?

ലോകത്തിലെ ഏറ്റവും വലിയ ജനായത്ത പാർലമെന്റ് എന്ന് നിസന്ദേഹം പറയപ്പെടാവുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ അംഗങ്ങളായ നിങ്ങളുടെ ഭാരിച്ച ഉത്തരവാദിത്വങ്ങളെ സംബന്ധിച്ച് നിങ്ങൾ തികച്ചും ബോധവാന്മാരാണെന്ന് നമുക്കുറപ്പുണ്ട്. നമ്മുടെ സഭ ഒരു എപ്പിസ്ക്കോപ്പൽ സഭയാണ്. എപ്പിസ്ക്കോപ്പസിയും ജനായത്തവും മനോഹരമായി ഒരുമിച്ച് ഇണക്കി ചേർത്തിട്ടുള്ള വിശിഷ്ടമായ ഒരു ഭരണഘടനയും സംവിധാനവുമാണ് നമുക്കുള്ളത്. മലങ്കരസഭാ ഭരണഘടനപ്രകാരം നിങ്ങളിൽ നിക്ഷിപ്തമായിരിക്കുന്ന പരിപാവനമായ കർത്തവ്യ നിർവ്വഹണത്തിനാണല്ലോ നിങ്ങൾ ഇവിടെ സമ്മേളിച്ചിരിക്കുന്നത്. സഭാ മാനേജിംഗ് കമ്മിറ്റിയിലേക്ക് 37 പട്ടക്കാരെയും 74 അയ്മേനികളെയും നിങ്ങൾ ഇന്ന് തെരഞ്ഞെടുക്കുകയാണ്. മലങ്കരസഭയുടെ പൗരാണികവും സനാതനവുമായ പാരമ്പര്യ വിശ്വാസസത്യങ്ങളെ അഭംഗുരം കാത്തു പരിപാലിക്കുന്ന സഭയുടെ കാവൽഭടന്മാരും മാർഗദർശികളും ആണല്ലോ മലങ്കരസഭാ മാനേജിംഗ് കമ്മിറ്റിയംഗങ്ങൾ. സഭാ കാര്യങ്ങൾ ചുമതലാബോധത്തോടും ത്യാഗമനോഭാവത്തോടും സഭാസ്നേഹത്തോടും കൂടെ നടത്തിക്കൊണ്ടുപോകുവാൻ കഴിവുള്ള ഉത്തമരായ വ്യക്തികളെ ആയിരിക്കും നിങ്ങൾ തെരഞ്ഞെടുക്കപ്പെടുന്നതെന്ന് നാം വിശ്വസിക്കുന്നു.

മറ്റ് പൗരസ്ത്യ സഭകളെപ്പോലെ മലങ്കരസഭയ്ക്കും അപ്പോസ്തോലിക

ത്വവും പാരമ്പര്യവും പൗരാണികത്വവും അവകാശപ്പെടുവാൻ സാധിക്കും. ഇവ അന്യൂനം നിലനില്ക്കുന്ന വസ്തുതകൾ ആണ്. അത് നിലനിർത്തേണ്ടത് എന്റെയും നിങ്ങളുടെയും ചുമതലയും. ഇന്ന് മലങ്കരസഭ പൗരസ്ത്യ ഓർത്തഡോക്സ് സഭകൾക്കിടയിൽ അനിഷേധ്യമായ സ്ഥാനവും ബഹുമതിയും ആർജ്ജിച്ചിട്ടുണ്ട്. ഓറിയന്റൽ ഓർത്തഡോക്സ് സഭാകുടുംബത്തിന്റെ ആധുനിക ചരിത്രം രൂപപ്പെടുത്തുന്നതിൽ മലങ്കരസഭയുടെ മക്കളായ ദൈവശാസ്ത്ര പണ്ഡിതന്മാരുടെ സംഭാവനകൾ എക്കാലവും സ്മരിക്കപ്പെടും. പൗരസ്ത്യ സഭയുടെ അപ്പോസ്തോലികമായ വിശ്വാസവും ആരാധനയും അനുഷ്ഠാനങ്ങളും അഭംഗുരം മലങ്കരയിൽ പാലിക്കപ്പെട്ടതുകൊണ്ടാണ് ആഗോളസഭയ്ക്ക് പൊതുവായും പൗരസ്ത്യ സഭകൾക്ക് പ്രത്യേകിച്ചും നേതൃത്വസംഭാവനകൾ നൽകുവാൻ ഭാരതത്തിലെ നമ്മുടെ പുരാതന സഭയ്ക്ക് സാധിച്ചത്. ഓറിയന്റൽ ഓർത്തഡോക്സ് സഭകളിൽവച്ച് പൂർണ്ണമായ അർത്ഥത്തിൽ രാഷ്ട്രീയ സ്വാതന്ത്ര്യവും, സ്വതന്ത്രമായ പ്രവർത്തന സാഹചര്യങ്ങളും ലഭിച്ചത് മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് മാത്രമാണ്. ഈ വലിയ പദവിയിൽ നമ്മുടെ രാജ്യത്തോടും അതിന്റെ പ്രസിദ്ധമായ ജനായത്ത മതേതര ഭരണസംവിധാനത്തോടും, സ്വതന്ത്രവും നിഷ്പക്ഷവുമായ നീതിന്യായ വ്യവസ്ഥയോടും നാം കടപ്പെട്ടിരിക്കുന്നു.

ദീർഘമായ വ്യവഹാരങ്ങളിൽനിന്നും മോചിതമാകുന്ന ഈ സാഹചര്യത്തിൽ ഒരു ആത്മീയ മുന്നേറ്റത്തിനുള്ള വെല്ലുവിളിയാണ് നാം ആദ്യം ഏറ്റെടുക്കേണ്ടത്. നമ്മുടെ അന്തരംഗങ്ങളിൽ ദൈവസാന്നിദ്ധ്യബോധവും ദൈവഭയവും വളർത്തിയെടുക്കുന്നതിന് സഹായിക്കുന്ന ആരാധനാജീവിതം അനിവാര്യമാണ്. ദൈവിക ശബ്ദത്തോടു ക്രിയാത്മകമായി പ്രതികരിക്കുവാനും, ഭൗതികനേട്ടങ്ങളുടെ സാദ്ധ്യതകൾ നോക്കാതെ സേവനശുശ്രൂഷാരംഗങ്ങളിലേക്ക് കടന്നുവരാനും തയ്യാറാകുന്ന വിശ്വാസികളുടെ സമൂഹം എന്നും സഭയുടെ നിലനില്പിന്റെ അടിസ്ഥാനശിലയാണ്. ആത്മീയ ദർശനവും ത്യാഗമനോഭാവവുമുള്ള വൈദികരും, കർമ്മശേഷിയുള്ള ഒരു വലിയ സന്യാസസമൂഹവും വിവേകവും ആത്മീയ പക്വതയും സേവനസന്നദ്ധതയുമുള്ള ഒരു അത്മായ നേതൃനിരയും എല്ലാവർക്കും അവരവരുടെ പങ്കു നിർവ്വഹിക്കാൻ സാധിക്കുന്ന സ്വീകാര്യമായ ഒരു കർമ്മപദ്ധതിയും സഭയുടെ വരുംകാല പ്രവർത്തനത്തിന് അനുപേക്ഷണീയമായ ഘടകങ്ങളാണ്. ആത്മീയവും സാമൂഹികവുമായ മേഖലകളിൽ ക്രിസ്തീയ ദൗത്യം കാര്യക്ഷമമായി നിർവ്വഹിക്കാൻ തക്കവണ്ണം അടുത്ത 10 വർഷത്തേക്കുള്ള പ്രവർത്തനപദ്ധതി പ. സുന്നഹദോസ് ആവിഷ്കരിച്ചു കഴിഞ്ഞു.

വിവിധ ക്രൈസ്തവ സഭകളുമായുള്ള ബന്ധം ദൈവകരുണയാൽ കൂടുതൽ സജീവമാകുന്നതിൽ നാം സന്തോഷിക്കുന്നു. ഇന്ന് ലോകത്തുള്ള എല്ലാ സഭകളോടുമൊപ്പം മലങ്കര ഓർത്തഡോക്സ് സഭയുടെ സ്ഥാനവും മുൻപന്തിയിൽ തന്നെ. എല്ലാ ക്രൈസ്തവ സഭകളുമായി സഹകരിച്ച് പ്രവർത്തിക്കുവാൻ ലഭിക്കുന്ന അവസരങ്ങൾ ഉപയോഗിച്ച് ക്രിസ്തീയ ഐക്യവും ബന്ധവും കൂടുതൽ സുദൃഢമാക്കുവാൻ നാം യത്നിക്കണം.

## സഭ വേർപിരിയണമെന്ന് സുപ്രിംകോടതി അഭിപ്രായപ്പെട്ടില്ല

ദില്ലി: ഓർത്തഡോക്സ് സഭാകേസിൽ ഇരുപക്ഷവും വേർപിരിയുന്നതാണ് നല്ലതെന്ന അഭിപ്രായപ്രകടനം ജൂലൈ 12ന്റെ വിധിയിൽ നടത്തിയിട്ടില്ലെന്ന് സുപ്രിംകോടതി വ്യക്തമാക്കി. മാർച്ച് 20നു പരുമലയിൽ നടന്ന മലങ്കര അസോസിയേഷൻ തെരഞ്ഞെടുപ്പ് ശരിവെക്കുക മാത്രമാണ് സുപ്രിംകോടതി ചെയ്തത്. തോമസ് മാർ ദിവന്നാസിയോസിന്റെ അഭിഭാഷകൻ പി ജെ ഫിലിപ്പ് നൽകിയ പത്രക്കുറിപ്പിനെ സംബന്ധിച്ച് കത്തോലിക്കാപക്ഷത്തിന്റെ അഭിഭാഷകൻ എഫ് എസ് നരിമാൻ പരാതിപ്പെട്ടപ്പോഴാണ് സുപ്രിംകോടതി ഇങ്ങനെ വ്യക്തമാക്കിയത്.

മാർ ദിവന്നാസിയോസിന്റെ അഭിഭാഷകൻ പി കെ മനോഹർ പത്രക്കുറിപ്പ് നൽകിയതു താനല്ലെന്നും പി ജെ ഫിലിപ്പാണെന്നും അറിയിച്ചു. കോടതി ഇതു ഗൗരവമായെടുത്തു. മലങ്കര അസോസിയേഷൻ തെരഞ്ഞെടുപ്പിൽ നിരീക്ഷകനായി എത്തിയ ജസ്റ്റിസ് മളീമഠിനു പ്രതിഫലം നൽകാനായി ഒരുലക്ഷം രൂപ വീതം കെട്ടിവെക്കാൻ ഇരുകൂട്ടരോടും കോടതി ആവശ്യപ്പെട്ടു.



**സുപ്രീംകോടതി നിയോഗിച്ച നിരീക്ഷകൻ വി. എസ്. ജസ്റ്റീസ് മളീമഠും അഡ്വ. വർഗീസ് പി. തോമസും കെ. എം. മാത്യുവും (മനോരമ).**

മലങ്കരസഭയിൽ അനുരഞ്ജനവും സമാധാനവും കൈവരുത്തുവാൻവേണ്ടി 1995-ലെ ബഹു. സുപ്രീംകോടതി വിധിക്കുശേഷം നാം നടത്തിയ പരിശ്രമങ്ങളെക്കുറിച്ച് നിങ്ങൾക്ക് അറിവുള്ളതാണല്ലോ. ഈ കാര്യത്തിൽ നമ്മുടെ സഹോദര മെത്രാപ്പോലീത്തന്മാരും, വൈദികരും, ജനങ്ങളും, നമ്മോടൊപ്പം നിന്ന് പ്രവർത്തിച്ചത് നാം നന്ദിയോടെ സ്മരിക്കുന്നു. മലങ്കരസഭ ഒന്നാണെന്നും നിർഭാഗ്യവശാൽ അതിൽ രണ്ട് കക്ഷികൾ ഉണ്ടായെങ്കിലും എല്ലാവരും സ്വീകരിക്കുന്ന 1934-ലെ ഭരണഘടനയുടെയും കാതോലിക്കേറ്റിന്റെയും അടിസ്ഥാനത്തിൽ ഇരുകക്ഷികളും ഒന്നിച്ച് വീണ്ടും ഒരു സഭയാകണമെന്നാണ് നമ്മുടെ രാജ്യത്തെ പരമോന്നത നീതിന്യായകോടതി നമ്മെ ഉപദേശിച്ചത്. മലങ്കരസഭയെക്കുറിച്ചുള്ള ഈ മഹത്തായ ലക്ഷ്യം കൈവരിച്ച് മലങ്കരസഭയുടെ മക്കളെ വ്യവഹാരങ്ങളിൽനിന്നും കലഹങ്ങളിൽനിന്നും മോചിപ്പിക്കുവാൻ നാം ആത്മാർത്ഥമായി ശ്രമിച്ചുവെന്ന് ദൈവസന്നിധിയിൽ ഉത്തമ മനഃസാക്ഷിയോടെ നാം പറയുന്നു.

ബഹു. സുപ്രീംകോടതി ഉത്തരവനുസരിച്ച് വിളിച്ചുകൂട്ടപ്പെട്ടിരിക്കുന്ന ഈ മലങ്കര അസോസിയേഷൻ യോഗത്തോടുകൂടി മലങ്കരസഭയിൽ കക്ഷികൾ ഇല്ലാതാകുകയാണ്. പൂർണ്ണമായ അനുരഞ്ജനത്തിലേക്കുള്ള നിർണ്ണായകവും നിയമവിധേയവുമായ പടിയാണ് ഇന്ന് ഈ മഹാസമ്മേളനത്തിൽ നാം ചവിട്ടികയറുന്നത്. ഇനിയും നാം പുറകോട്ടു തിരിഞ്ഞുനോക്കുകയില്ല. ഇനിയും നാം നിശ്ചലമായി നില്ക്കുകയില്ല. ഇനിയും നാം കലഹത്തിന്റെയും വിദ്വേഷത്തിന്റെയും ഇരുണ്ടവഴിയിൽ ഇടറിപ്പോകുകയില്ല. നമ്മെയെല്ലാം സത്യത്തിന്റെ പൂർണ്ണതയിലേക്ക് വഴിനടത്തുന്ന പരിശുദ്ധാത്മാവിൽ ആശ്രയിച്ചുകൊണ്ട് പ്രകാശപൂർണ്ണമായ ഭാവിയിലേക്ക് നാം ഒരുമിച്ച് നടന്നുകയറും. സമാധാനം നിരന്തരമായ ഒരു പ്രയാണവും തുടർച്ചയായ ഒരു പ്രക്രിയയുമാണ്. മഹത്തായ ഈ പ്രയാണത്തിൽ മലങ്കരസഭയുടെ വാതായനങ്ങൾ നാം തുറന്നിടും. ആരെയും തള്ളിക്കളയുവാനോ അവഗണിക്കുവാനോ നാം ഒരുമ്പെടുകയുമില്ല. മലങ്കര സഭയുടെ എല്ലാ വാത്സല്യമക്കളെയും വൈദികസ്ഥാനികളെയും ഉൾക്കൊണ്ടുകൊണ്ട് നമ്മുടെ രാജ്യത്ത് സ്നേഹത്തിന്റെയും സേവനത്തിന്റെയും വെളിച്ചം വിതറുന്ന ശ്രേഷ്ഠമായ ഒരു ആത്മീയ തീർത്ഥാടനത്തിന് നാം ഇവിടെ ആരംഭം കുറിക്കുകയാണ്. ഈ കാര്യത്തിൽ നിങ്ങൾ ഏവരുടെയും പ്രാർത്ഥനയും സഹകരണവും നമുക്കുണ്ടാകുമെന്ന് നാം വിശ്വസിക്കുന്നു.

ദൈവം പരിശുദ്ധ സഭയെയും നമ്മെ ഓരോരുത്തരേയും ധാരാളമായി അനുഗ്രഹിക്കട്ടെ. ❑



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



വിശ്വാസ പാഠനം

# വി. കുർബ്ബാനയിലെ കർത്തൃപ്രാർത്ഥന

ഡോ. ഗീവർഗീസ് യൂലിയോസ് മെത്രാപ്പോലീത്താ



ബ. ജോർജ്ജ് കോശി അച്ചന്റെ 'വി. കുർബ്ബാന' പൗരസ്ത്യ ക്രൈസ്തവ സഭാ പാരമ്പര്യത്തിലെ 15-ാം അദ്ധ്യായം (66 പേജുകളും, 116 കുറിപ്പുകളും) കർത്തൃ പ്രാർത്ഥനയെക്കുറിച്ചുള്ള നല്ലൊരു പഠനവും വി. കുർബ്ബാനയിലെ ഈ പ്രാർത്ഥനയുടെ അർത്ഥവും സാഗത്യവുമാണ് ചർച്ച ചെയ്യുന്നത്.

അപ്പവീഞ്ഞുകൾ കർത്താവിന്റെ തിരുശരീര-രക്തങ്ങളായി രൂപാന്തരം പ്രാപിച്ച ശേഷം അവ അനുഭവിക്കുന്നതിനു മുമ്പായി വിശ്വാസസമൂഹം ഒരുമിച്ചു കർത്തൃപ്രാർത്ഥന ചൊല്ലുന്നു. പ്രപഞ്ചത്തിൽ സാദ്ധ്യമാകാവുന്ന സ്വർഗ്ഗരാജ്യാനുഭവത്തിന്റെ പാരമ്യതയിലാണ് 'അബ്ബാ പിതാവേ" എന്ന ബോധ്യത്തിൽ കർത്താവു തന്നെ പഠിപ്പിച്ച പ്രാർത്ഥന നാം ചൊല്ലുന്നത്. "സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ" എന്ന പ്രാർത്ഥന സർവ്വ പ്രാർത്ഥനകളുടെയും സംഗ്രഹമെന്നും (compenndium of all prayers) സർവ്വ സുവിശേഷങ്ങളുടെയും സംക്ഷിപ്തമെന്നും കാർത്തേജിലെ തെർത്തുല്യൻ (+220) പഠിപ്പിക്കുന്നു. "എന്റെ പ്രിയ സഹോദരങ്ങളെ, കർത്തൃപ്രാർത്ഥനയിലെ രഹസ്യങ്ങൾ എത്ര ശ്രേഷ്ഠമാണ്. എത്ര അധികമായ, ഔന്നത്യമേറിയ രഹസ്യങ്ങൾ (മർമ്മങ്ങൾ) ആണ് ആ പ്രാർത്ഥനയിൽ അടങ്ങിയിരിക്കുന്നത്. ആത്മീയ ശക്തിയിൽ അത് എത്ര സമ്പുഷ്ടമാണ് എന്ന് വി. സിപ്രിയനും (+258) ആദ്യ നൂറ്റാണ്ടുകളിൽ തന്നെ സാക്ഷ്യപ്പെടുത്തിയിരിക്കുന്നു. എല്ലാ പ്രാർത്ഥനകളും ആരംഭിക്കുന്നതും അവസാനിക്കുന്നതും കർത്തൃപ്രാർത്ഥനയിൽ ആയിരിക്കണമെന്ന് സഭാപിതാക്കന്മാർ ഒരുപോലെ നിഷ്കർഷിക്കുന്നുണ്ടല്ലൊ.

'രാജ്യവും ശക്തിയും മഹത്ത്വവും സ്വർഗ്ഗാധിപന് സമർപ്പിച്ചശേഷമാണ് നാം സ്വർഗ്ഗീയ വിരുന്നിൽ സംബന്ധിച്ച് ഒരേ അപ്പത്തിന്റെ അംശികൾ ആകേണ്ടതെന്ന് വി. മാക്സിമോസ് (+662) പ്രത്യേകം പഠിപ്പിക്കുന്നു. 'ആത്മവിശുദ്ധിയോടും മനോനൈർമല്യത്തോടും വികാര നിഷ്കളങ്കതയോടും" നാം ആ പ്രാർത്ഥന ചൊല്ലണമെന്ന് വി. കുർബ്ബാന തക്സാകൾ ക്രമീകരിച്ച പിതാക്കന്മാർ എല്ലാവരും ഒന്നുപോലെ സാക്ഷിക്കുന്നുണ്ടല്ലൊ.

കർത്തൃപ്രാർത്ഥന വി. ത്രിത്വത്തിലുള്ള പ്രാർത്ഥനയാണ്. എല്ലാ പ്രാർത്ഥനകളെയും ശുശ്രൂഷകളെയും കൂദാശകളെയും വി. ത്രിത്വത്തിലേക്ക് ഉയർത്തുന്ന സോപാന പ്രാർത്ഥന എന്ന് അതിനെ വിശേഷിപ്പിക്കുന്നതിൽ തെറ്റില്ല. കൃപ പകരുന്ന മാർഗ്ഗമാണല്ലൊ വി. കൂദാശകൾ. കർത്തൃപ്രാർത്ഥന കൃപ പകരുന്ന ഏറ്റവും വലിയ മാർഗ്ഗമായതിനാൽ ആ പ്രാർത്ഥന അതിൽ തന്നെ വി. കൂദാശയാണ് ആധുനീക വേദശാസ്ത്രജ്ഞന്മാരും സാക്ഷിക്കുന്നതായി ബ. അച്ചൻ ചൂണ്ടികാണിക്കുന്നു.

വി. കുർബ്ബാനയുടെ പരസ്യശുശ്രൂഷാവേളയിലെ കർത്തൃപ്രാർത്ഥന വി. കുർബ്ബാന സ്വീകരണത്തിനുള്ള ഒരുക്കത്തിന്റെ പൂർത്തീകരണമായാണ് ക്രമീകരിക്കപ്പെട്ടിരിക്കുന്നത്. വി. കുർബ്ബാനയിലേക്ക് കാർമ്മീകനും വിശ്വാസ സമൂഹവും കടന്നുവരുന്നതിനു മുമ്പായുള്ള യാമപ്രാർത്ഥനയിലും ഒരുക്കശുശ്രൂഷയിലും (തുയോബോ) അനേകം തവണ കർത്തൃപ്രാർത്ഥന നാം രഹസ്യത്തിലും പരസ്യത്തിലും കാർമ്മീകൻ തനിച്ചും വിശ്വാസികൾ ഒന്നിച്ചും ചൊല്ലുന്നുണ്ട് എന്ന് ഓർക്കണം. വി. മദ്ബഹായിലേക്ക് പ്രവേശിക്കുന്നതിനു മുമ്പുള്ള കൗമ്മാപ്രാർത്ഥനയിൽ കാർമ്മീകൻ കർത്തൃപ്രാർത്ഥന ധ്യാനിച്ചു ചൊല്ലുന്നു. വീണ്ടും തുയോബോ ശുശ്രൂഷയുടെ ആദ്യഭാഗം ('മല്ക്കീസദേക്കിന്റെ ക്രമം') അവസാനിപ്പിക്കുന്നതും തുടർന്ന് അംശവസ്ത്രങ്ങൾ ധരിച്ചുകൊണ്ടുള്ള 'അഹരോന്റെ ക്രമം' പൂർത്തിയാക്കുന്നതും കർത്തൃപ്രാർത്ഥനയും വിശ്വാസപ്രമാണവും ചൊല്ലികൊണ്ടാണ്! തുയോബോ ശുശ്രൂഷയുടെ പൂർത്തീകരണത്തിൽ കൗമ്മയും വിശ്വാസപ്രമാണവും പൂർണ്ണധ്യാനത്തോടെ ചൊല്ലി വി. ബലിപീഠം മുത്തണമെന്നും മല്പാന്മാർ പ്രത്യേകം പഠിക്കുന്നുണ്ടല്ലൊ. ഒടുവിൽ വി. കുർബ്ബാന അർപ്പണം പൂർത്തീകരിച്ച് വി. ബലിപീഠത്തോട് യാത്രപറയുന്നതിന് മുമ്പും (post-Communion) കാർമ്മികനും വിശ്വാസസമൂഹവും കർത്തൃപ്രാർത്ഥന ചൊല്ലണം എന്നത് പ്രമാണമാണ്.




'എന്തുകൊണ്ടാണ് "സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ" എന്ന പ്രാർത്ഥന ക്രിസ്തുവിന്റെ ശരീര-രക്തങ്ങൾ കൈകൊള്ളുന്നതിനു മുമ്പായി നാം പ്രാർത്ഥിക്കേണ്ടത്' എന്ന ചോദ്യവും ആയതിന് ഉത്തരവും പാശ്ചാത്യ ക്രൈസ്തവ ദർശനത്തിന്റെ പിതാവ് എന്നു വിശേഷിപ്പിക്കുന്ന ഹിപ്പോയിലെ വി. അഗസ്തീനോസ് (+430) നൽകുന്നത് ശ്രദ്ധേയമാണ്: "മനുഷ്യമക്കൾക്കു പിതാവാം ദൈവത്തെ സ്തുതിക്കുവാൻ ലഭിച്ച പൂർണ്ണസ്വാതന്ത്ര്യം ഈ പ്രാർത്ഥനയിൽ പ്രകടമാകുന്നു. ദൈവഹിതം വിണ്ണിലെപ്പോലെ മണ്ണിലുമാകുന്നു. ആത്മ-ശരീര-മനസ്സുകൾക്ക് അത്യന്താപേക്ഷിതമായ 'അപ്പം' തരേണമേ എന്നും വീഴ്ച്ച ഭവിക്കാതെയും പരീക്ഷകളിൽ പതറാതെയും അന്യോന്യം ക്ഷമിച്ചും പാപമോചനത്തിനായി സർവ്വപ്രപഞ്ചവും ഒന്നിച്ചു പ്രാർത്ഥിക്കുന്നു; ദൈവപുത്രൻ ചൊല്ലി പഠിപ്പിച്ച ഈ പ്രാർത്ഥനയേക്കാൾ മറ്റേതു പ്രാർത്ഥനയാണ് അവനെ അനുഭവിക്കേണ്ടതിനായി ഒരുങ്ങുമ്പോൾ പകരം ഉള്ളത്." പൗരസ്ത്യ പാരമ്പര്യത്തിലെ എല്ലാ പിതാക്കന്മാരും, പ്രത്യേകിച്ച് സ്വർണ്ണനാവുകാരനായ മോർ ഈവാനിയോസും ഇതേ ആശയം ശക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്. "ദരിദ്രരും എളിയവരും നിന്റെ ദാസരുമായ ഞങ്ങളെ വെടിപ്പോടും വിശുദ്ധിയോടും കൂടെ സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ" എന്ന് അഭിസംബോധന ചെയ്തുകൊണ്ട് ആരംഭിച്ച് "രാജ്യവും ശക്തിയും മഹത്വവും അവിടുത്തേക്കുള്ളതാകുന്നു" എന്ന സ്തുതിപ്പോടെ വി. കുർബ്ബാനാ സ്വീകരണത്തിന് ഒരുങ്ങുവാൻ പന്ത്രണ്ടപ്പോസ്തോലന്മാരുടെ തക്സായിലെ പ്രാർത്ഥനയിൽ പ്രത്യേകം കാണുന്നു.

ആത്മ-ശരീര-മനസ്സുകൾ ഒന്നിച്ച് പ. ആത്മാവിൽ നടത്തുന്ന പ്രാർത്ഥനയെന്നാണ് കർത്തൃപ്രാർത്ഥനയെ പിതാക്കന്മാർ വിശേഷിപ്പിക്കുന്നത്. 'ഈ പ്രാർത്ഥന നടത്തുവാൻ ഞങ്ങൾ യോഗ്യരായി തീരുവാൻ അവിടുത്തെ ആത്മാവിനെ ഞങ്ങൾ അയച്ചുതരണമെ' എന്ന് അലക്സാഡ്രിയായിലെ വി. തീമോത്തിയോസിന്റെ തക്സായിൽ പ്രത്യേകം കാണുന്നു. "ഞങ്ങളുടെ കർത്താവായ യേശുമശിഹായുടെ പിതാവാം ദൈവമെ....." എന്ന വി. യാക്കോബിന്റെ തക്സായിലെ പ്രാർത്ഥനയിലും ആത്മശരീരമനസ്സുകളുടെ പരിപൂർണ്ണ വിശുദ്ധിയും പ. ആത്മകൃപയും ഈ പ്രാർത്ഥനയിൽ അനിവാര്യമാണ് എന്ന് ഓർമ്മിപ്പിക്കുന്നു. "ദൈവപുത്രൻ പഠിപ്പിച്ച ഈ പ്രാർത്ഥന അതിമനോഹരവും അനുഗ്രഹപ്രദവുമാണെന്നും അത് ധ്യാനിക്കുന്നതിലൂടെ നാം വിശുദ്ധി പ്രാപിക്കുന്നുവെന്നും. അതിൽ മനുഷ്യകുലത്തിന്റെ ആവശ്യങ്ങൾ സമ്യക്കായി അവത

രിക്കപ്പെട്ടിരിക്കുന്നു"വെന്നും സെറൂഗിലെ വി. യാക്കോബും പഠിപ്പിക്കുന്നു. പ. സഭയുടെ കാനോനാ (ശ്ഹീമാ) നമസ്കാരത്തിൽ വ്യാഴ്ചയുടെ സൂത്താറ പ്രാർത്ഥനയിൽ ("ദൈവസുതൻ ശീലിപ്പിച്ചോരാ പ്രാർത്ഥനരമ്യം; ഉള്ളിലതേറ്റി ധ്യാനിക്കുന്നോൻ ധന്യൻ തന്നെ, താല്പര്യത്തോടാ പ്രാർത്ഥനയിൽ മുഴുകിടുന്നോൻ, കണ്ടെത്തീടും സമ്പൂർണ്ണത തൻ ഭംഗികളെല്ലാം") നാം ധ്യാനിക്കുന്നുണ്ടല്ലോ!

എന്നാൽ ചിരപരിചയത്വം കാരണം അർത്ഥം ഗ്രഹിക്കാതെ കേവലം യാന്ത്രികമായി ഈ പ്രാർത്ഥന പലപ്പോഴും മാറിപോകുന്നുവെന്നത് ഒരു സത്യമാണ്. അത് അതിൽ തന്നെ പാപമാകയാൽ "സഭ പഠിപ്പിച്ച കർത്തൃപ്രാർത്ഥന ആഴമായ ആരാധനാഭാവത്തോടും ആത്മാർത്ഥമായ അനുസ്മരണത്തോടും പ്രാർത്ഥിക്കുവാൻ നാം ശ്രമിക്കണമെന്നും, നമ്മുടെ ഭാവവും ശബ്ദവും സമീക്ഷയും മറ്റുള്ളവർക്ക് അതിന്റെ വിശുദ്ധി തിരിച്ചറിയത്തക്കവണ്ണം ധ്യാനാത്മകമായിരിക്കണമെന്നും ആംഗ്ലിക്കൻ സഭയിൽനിന്നും മലങ്കരസഭയിലേക്കും അതിന്റെ വിശ്വാസ ആഴങ്ങളിലേക്കും കടന്നുവന്ന് ബിഷപ്പ് പെക്കൻഹാം വാൽഷ് നമ്മെ ഓർമ്മിപ്പിക്കുന്നു. (A Devotional Study of Holy Qurbana).

കർത്തൃപ്രാർത്ഥനയുടെ രൂപത്തിനും ഭാവത്തിനും പഴയനിയമ-യഹൂദ പ്രാർത്ഥനകളുടെ പശ്ചാത്തലമുണ്ടെന്നത് സ്വാഭാവികമാണല്ലോ. ദൈവനാമം, ദൈവരാജ്യം, ദൈവഹിതം, അപ്പം, പരീക്ഷ (പ്രലോഭനം), കടങ്ങൾ, പാപപരിഹാരം എന്നിങ്ങനെയുള്ള സംജ്ഞകൾ, ദൈവസ്തുതി, അപേക്ഷ ഒപ്പം വിശുദ്ധിയോടെ ജീവിക്കുവാനുള്ള ആഗ്രഹം എന്നിങ്ങനെ യഹൂദന്മാരുടെ 'കാദീശ' (Kaddish) പ്രാർത്ഥനകളുടെ ഭാവങ്ങളും അവരുടെ പതിനെട്ട് വാഴ്വുകളുടെ (ഷെമ്മോനെഎസ്രേ) രൂപസാദൃശ്യവുമെല്ലാം കർത്തൃപ്രാർത്ഥനയുടെ അടിസ്ഥാനമായി കാണാമെന്ന് വേദശാസ്ത്ര ചരിത്രപഠിതാക്കൾ അഭിപ്രായപ്പെടുന്നുണ്ട്. എന്നാൽ യേശുക്രിസ്തു ശിഷ്യരെ പഠിപ്പിച്ച പ്രാർത്ഥനയിൽ സ്രഷ്ടാവായ ദൈവത്തെ അവന്റെ മൂർത്തിമത്ത് ഭാവത്തിൽ ഉൾകൊണ്ട് 'അപ്പാ, പിതാവേ' എന്ന് സംബോധന ചെയ്യുവാനും അവനെ സ്തുതിക്കുവാനും മക്കൾ അപ്പനോട് സംസാരിക്കുന്നതുപോലെ പൂർണ്ണസ്വാതന്ത്ര്യത്തോടെ അപേക്ഷിക്കുവാനും കഴിയുന്നു. ലളിതവും ഒപ്പം ഹൃദ്യവും ഉറ്റ ബന്ധത്തിന്റെ ഭാഷയിലും ഭാവത്തിലുമുള്ള അഭിസംബോധനയോടും കൂടിയ ആരംഭം, പ്രാർത്ഥനകളുടെ സംക്ഷിപ്തത, വരാനിരിക്കുന്ന ലോകത്തെയും കാലത്തെയും ലക്ഷ്യം വച്ചുള്ള അർത്ഥനകൾ എന്നിവയെല്ലാം കർത്തൃപ്രാർത്ഥനയുടെ പ്രത്യേകതകളായി മനസ്സിലാക്കാം.

യെരുശലേം പട്ടണം, യെരുശലേം ദേവാലയം, മശിഹായ്ക്കുവേണ്ടിയുള്ള കാത്തിരിപ്പ് എന്നിവയെല്ലാം യഹൂദാ-പ്രാർത്ഥനകളുടെ പൊതുസ്വഭാവങ്ങളാണ്. എന്നാൽ അവയൊന്നും കർത്തൃപ്രാർത്ഥനയിൽ കാണുന്നില്ല. കാരണം പ്രാർത്ഥിക്കേണ്ടത് യരുശലേമിലോ, ഈ മലയിലോ, ആ മലയിലോ അല്ല; ആത്മാവിലും സത്യത്തിലുമാണെന്ന്' പഠിപ്പിച്ച സാക്ഷാൽ അഭിഷിക്ത (മ്ശിഹാ)നാണ് ഈ പ്രാർത്ഥന ശിഷ്യന്മാരെ പഠിപ്പിക്കുന്നത്. "അവൻ ഒരു സ്ഥലത്തു പ്രാർത്ഥിച്ചുകൊണ്ടിരിക്കുമ്പോൾ" എന്നാണ് പ്രാർത്ഥനാസ്ഥലത്തെ കുറിച്ച് വി. ലൂക്കോസ് രേഖപ്പെടുത്തിയിരിക്കുന്നത്. വിശ്വാസികൾ കൂടിവരുന്ന സ്ഥലം പ്രാർത്ഥന വേദിയാണെന്നും 'ആത്മാവിലും സത്യത്തിലും' പ്രാർത്ഥിക്കുമ്പോൾ നാം ആത്മീയ യെരുശലേമിൽ (വി. സഭ) എത്തുന്നുവെന്നുമുള്ള ആശയങ്ങൾ ഇവിടെ വ്യക്തമാകുന്നുവെന്നും, വി. കുർബ്ബാനയാകുന്ന കൂടിവരവിൽ ആത്മീയ യെരുശലേമിന്റെ പാരമ്യഭാവത്തിൽ നാം കർത്തൃപ്രാർത്ഥന ചൊല്ലുന്നുവെന്നും പിതാക്കന്മാർ പഠിപ്പിക്കുന്നതായി ബ. അച്ചൻ ചൂണ്ടികാണിക്കുന്നു.

'സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ' എന്ന പ്രാർത്ഥന വി. മത്തായിയുടെ സുവിശേഷത്തിലും (6:9-13) വി. ലൂക്കോസിന്റെ സുവിശേഷത്തിലും (11:2-4) രേഖപ്പെടുത്തിയിരിക്കുന്നു. കർത്താവിന്റെ ഗിരിപ്രഭാഷണത്തിന്റെ ഭാഗമായാണ് വി. മത്തായി രേഖപ്പെടുത്തുന്നതെങ്കിൽ ഗലീലാപ്രദേശത്തുവച്ച് ശിഷ്യന്മാരുടെ ആഗ്രഹപ്രകാരവും ആവശ്.പ്രകാരവും അവരെ പഠിപ്പിക്കുന്നതായി വി. ലൂക്കോസ് രേഖപ്പെടുത്തിയിരിക്കുന്നു.

പൗരസ്ത്യ ഓർത്തഡോക്സ് സഭകളുടെ ആരാധനകളിലെ പ്രാർത്ഥനകൾ എല്ലാംതന്നെ കർത്തൃപ്രാർത്ഥനയുടെ മാതൃകയിൽ രൂപംകൊണ്ടിട്ടുള്ളതും ദൈവസ്തുതിപ്പും മഹത്ത്വവും നിറഞ്ഞുനിൽക്കുന്നവയാണെന്നും കാണാം. "ഈ പ്രാർത്ഥനയെ വി. സഭ അതുപയോഗിച്ചുവരുന്ന അനേകം പ്രാർത്ഥനകളിൽ വളരെ പ്രധാനമായ ഒന്നായിട്ടു മാത്രമല്ല സർവ്വപ്രാർത്ഥനകളുടെയും മാതൃക എന്ന നിലയിൽ കൂടിയാണ് ഗണിക്കുന്നത്" എന്ന് സാക്ഷ്യം. പൗരസ്ത്യ സഭയുടെ ആരാധനാ പാരമ്പര്യത്തിൽ 'ഞാൻ', 'എന്റെ', 'എനിക്ക്' എന്നിങ്ങനെ ഏകവചന പ്രയോഗങ്ങൾ ഇല്ല; മറിച്ച് 'ഞങ്ങൾ', 'ഞങ്ങൾക്ക്', 'ഞങ്ങളുടെ' എന്നിങ്ങനെ സർവ്വത്തേയും ഉൾക്കൊള്ളുന്ന അപേക്ഷകളും പ്രാർത്ഥനകളുമാണെന്ന് 'കുറിയേലായിസോൻ' (കർത്താവേ ഞങ്ങളോടു കരുണ ചെയ്യണമെ) എന്ന പ്രാർത്ഥനയുടെ പഠനത്തിൽ പറഞ്ഞിട്ടുണ്ടല്ലോ. ഈ ആശയവും പ. സഭയ്ക്ക് ലഭിച്ചത് നമ്മുടെ കർത്താവ് പഠിപ്പിച്ച പ്രാർത്ഥനയിൽ നിന്നാണ് എന്ന് കാണാം. ഒരു വ്യക്തി ഒറ്റയ്ക്ക് പ്രാർത്ഥിച്ചാലും കൂട്ടമായി പ്രാർത്ഥിച്ചാലും സർവ്വത്തേയും (സർവ്വ പ്രപഞ്ചത്തേയും) ഉൾകൊണ്ടുകൊണ്ട് ജീവനുള്ളവരെയും മരിച്ചുപോയവരെയും പ്രതിനിധീകരിച്ചുകൊണ്ടാണ് 'ഞങ്ങൾ' എന്ന സർവ്വനാമം ഉപയോഗിക്കുന്നത്. കർത്തൃപ്രാർത്ഥനയെ 'കുടുംബ പ്രാർത്ഥന' എന്ന് വിശേഷിപ്പിക്കുമ്പോൾ, വീട്ടിൽ കുടുംബമായി പ്രാർത്ഥിക്കുമ്പോൾ എന്ന് മാത്രമല്ല, വി. സഭയിലും സമൂഹത്തിലും സർവ്വലോകത്തിലും ശാന്തിയും സമാധാനം ഉണ്ടാകേണ്ടതിനുവേണ്ടിയുള്ള ('ലോകാ സമസ്താ സുഖിനോ ഭവന്തു') എന്ന തലത്തിലേക്ക് ആ പ്രാർത്ഥന ഉയരുന്നുവെന്ന് മനസ്സിലാക്കാം. 'അവനവനിസ'മല്ല, സാർവ്വത്രികതയാണ് കർത്തൃപ്രാർത്ഥനയുടെ അടിസ്ഥാനഭാവം. അതുകൊണ്ടുതന്നെ ഈ പ്രാർത്ഥന കേവലം ക്രിസ്ത്യാനികളുടെ സ്വകാര്യ പ്രാർത്ഥനയല്ല; സർവ്വലോകത്തിനും വേണ്ടി, സർവ്വലോകവും ഒന്നിച്ച് ഉരുവിടുവാൻ വിശ്വഗുരുവായ പുത്രൻതമ്പുരാൻ നമ്മെ പഠിപ്പിച്ച പ്രാർത്ഥനയായി മനസ്സിലാക്കണം.

സ്തുതിപ്പ്, അർപ്പണം, അപേക്ഷ (Praise, offering and Request) എന്നീ മൂന്ന് ഭാവങ്ങളും ഈ പ്രാർത്ഥനയിൽ സർവ്വതാ നിറഞ്ഞുനിൽക്കുന്നു. "സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ!" എന്ന് സംബോധനയോടെ ആരംഭിച്ച് "രാജ്യവും ശക്തിയും മഹത്വവും അവിടുത്തേക്കുള്ളതാകുന്നു" എന്ന അവസാനത്തോടെ ഈ പ്രാർത്ഥന ആദിയോടന്തം ദൈവസ്തുതിപ്പാണ്. "തിരുവിഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലുമാകണമെ", എന്നിവയെല്ലാം പൂർണ്ണ അർപ്പണത്തോടെയുള്ള അപേക്ഷകളാണല്ലോ. കർത്തൃപ്രാർത്ഥനയിലെ ഓരോ വാക്യങ്ങളിലും ആരാധനയും അർപ്പണവും അർത്ഥനയും ഉൾകൊണ്ടിരിക്കുന്നതായി പിതാക്കന്മാർ ചൂണ്ടികാണിക്കുന്നു.

അപ്പോസ്തോലിക കാലം മുതൽ തന്നെ കർത്താവു പഠിപ്പിച്ച പ്രാർത്ഥന വിശ്വാസികൾ കൂടിവരുമ്പോൾ ഒന്നിച്ചു ചൊല്ലുകയും ഭവനങ്ങളിലും വ്യക്തിപരമായും ദിവസം മൂന്നു തവണയെങ്കിലും മനസ്സിരുത്തി പ്രാർത്ഥിക്കണമെന്ന് പഠിപ്പിക്കുകയും ചെയ്യുന്നതായി 'ഡിഡാക്കെ' (C 100) എന്ന അപ്പോസ്തോലിക ഉപദേശങ്ങളിൽ കാണുന്നു. വി. കുർബ്ബാനയിൽ മദ്ധ്യസ്ഥപ്രാർത്ഥനകളുടെ അവസാനത്തിൽ കർത്തൃപ്രാർത്ഥന നിർബന്ധമായും ചൊല്ലണമെന്ന് യെരുശലേമിലെ വി. കൂറിലോസ് (+438) രേഖപ്പെടുത്തുന്നു. എല്ലാ ക്രൈസ്തവ പാരമ്പര്യങ്ങളിലും യവുക്കറിസ്ത്യാ ശുശ്രൂഷ സമാപിക്കുന്നതു കർത്തൃപ്രാർത്ഥനയോടെയാണെന്ന് വി. അഗസ്തീനോസ് സാക്ഷിക്കുന്നതായി ബ. അച്ചൻ ചൂണ്ടികാണിക്കുന്നു.

എന്തുകൊണ്ട് വി. കുർബ്ബാനവേളയിൽ കർത്തൃപ്രാർത്ഥന ചൊല്ലണം? എന്ന ചോദ്യത്തിന് ഉത്തരമായി ആർബേലിലെ തീമോത്തി ഒന്നാമൻ (+823) മൂന്നു കാര്യങ്ങൾ പഠിപ്പിച്ചതായി അദ്ദേഹത്തിന്റെ ശിഷ്യൻ ജോർജ് രേഖപ്പെടുത്തുന്നത് ശ്രദ്ധേയമാണ്: ഒന്ന്, ഇത് യേശുതമ്പുരാൻ നേരിട്ട് പഠിപ്പിച്ച പ്രാർത്ഥനയാണ്. രണ്ട്, ആഴമേറിയ വേദശാസ്ത്ര സത്യങ്ങൾ ഈ പ്രാർത്ഥനയിൽ ഉണ്ട്. മൂന്ന്, സുവിശേഷത്തിന്റെ സാരസംക്ഷിപ്തമാണ് ഈ പ്രാർത്ഥന. "ദൈവപുത്രന്റെ മർത്തീകരണത്തിന്റെ സത്തയും സാക്ഷ്യവുമാണ് വി. യവുക്കറിസ്ത്യാ എന്നതുപോലെ കർത്തൃപ്രാർത്ഥന അവിടുത്തെ പ്രബോധനങ്ങളുടെ സത്തയാണ്; സാക്ഷ്യത്തിന്റെ സംഗ്രഹമാണ്" എന്ന് തന്റെ പഠനത്തിൽ ആർച്ച് ബിഷപ്പ് ജോസഫ് പൗവ്വത്തിൽ എഴുതിയിരിക്കുന്നു. "പ്രാർത്ഥനകളുടെ പ്രാർത്ഥനയായ കർത്തൃപ്രാർത്ഥന എല്ലാവരും ചേർന്ന് വെടിപ്പോടും വിശുദ്ധിയോടും കൂടെ ഏകസ്വരത്തിൽ ചൊല്ലണമെന്ന്" പൗരസ്ത്യ സഭാപിതാക്കന്മാർ ആവർത്തിച്ച് ഓർമ്മിപ്പിക്കുന്നുണ്ട്.

സർവ്വശക്തനും സർവ്വജ്ഞാനിയും സർവ്വവ്യാപിയുമായ (Omnipotent, Omniscient and Omnipresent) സ്രഷ്ടാവാം ദൈവത്തെ 'സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ'! എന്ന് ജൈവബന്ധത്തിൽ വിളിക്കുവാൻ കർത്താവ് പഠിപ്പിക്കുന്നു. 'ദൈവവുമായുള്ള പൈതൃകബന്ധം വിശ്വാസികൾക്ക് ദൈവകൃപയാൽ - പരിശുദ്ധാത്മവര പ്രസാദത്താൽ ദൈവപുത്രനായ ക്രിസ്തുവിലൂടെ കൈവന്ന

അനുഗ്രഹവും അവകാശവും പദവിയുമാണെന്ന് പിതാക്കന്മാരുടെ പഠിപ്പിക്കലുകളെ സംക്ഷേപിച്ച് ബ. അച്ചൻ രേഖപ്പെടുത്തിയിരിക്കുന്നു. "ക്രിസ്തുയേശുവിലെ വിശ്വാസത്താൽ നിങ്ങൾ എല്ലാവരും ദൈവത്തിന്റെ മക്കൾ ആകുന്നു" എന്ന് വി. പൗലൂസ് ശ്ലീഹാ ഗലാതൃരെ (3:26) പഠിപ്പിക്കുന്നുണ്ടല്ലോ.

യേശുക്രിസ്തുവിന്റെ മാമോദീസാവേളയിലും (ലൂക്കോ. 3:22) മറുരൂപവേളയിലും (ലൂക്കോ. 9:35) "ഇവൻ എന്റെ പ്രിയപുത്രൻ,...." എന്ന ശബ്ദം പ്രപഞ്ചത്തിൽ നിന്നും - പിതാവിന്റെ ശബ്ദമായി കേട്ടു എന്ന് വി. ലൂക്കോസ് ഏവൻഗേലൃസ്ഥാ രേഖപ്പെടുത്തിയിരിക്കുന്നു. ഈ ബന്ധത്തിൽ നിന്നുമാണ് "അബ്ബാ, പിതാവേ!" എന്ന് പുത്രൻ വിളിക്കുന്നതും പുത്രനിൽ വിശ്വസിക്കുന്നവനെല്ലാം സൃഷ്ടാവിനെ 'സ്വർഗ്ഗസ്ഥനായ പിതാവേ'! എന്ന് സംബോധന ചെയ്യുവാൻ സ്വാതന്ത്ര്യവും അവകാശവും ലഭിക്കുന്നതും എന്ന് കാണാം. വി. മാമോദീസായിൽ നാം ക്രിസ്തുവല്കരിക്കപ്പെടുമ്പോൾ (വി. മൂറോൻ അഭിഷേകം) 'ഇവനെ/ഇവളെ നിന്റെ ജനകന് പുത്രനാക്കി തീർക്കണമെ' എന്ന് പുത്രൻ തമ്പുരാനോട് പ്രത്യേകം അപേക്ഷിക്കുന്നു. വിജാതീയർ വി. മാമോദീസാ സ്വീകരിച്ചശേഷം മാത്രമാണ് കർത്തൃപ്രാർത്ഥന ചൊല്ലിയിരുന്നത്; കാരണം "പിതാവാം ദൈവത്തെ സ്വർഗ്ഗസ്ഥനായ പിതാവേ എന്നു വിളിക്കുയെന്നതു വി. മാമോദീസാ സ്വീകരിച്ചവരുടെ മാത്രം പ്രത്യേകം അവകാശവും പദവിയുമായി പിതാക്കന്മാർ കണക്കാക്കിയിരുന്നു.

നിഖ്യാവിശ്വാസ പ്രമാണത്തിന്റെ ആരംഭത്തിൽതന്നെ "സർവ്വശക്തിയുള്ള പിതാവായി" എന്ന് സകലത്തിന്റെയും സ്രഷ്ടാവായവനെ വിളിക്കുവാൻ നമ്മെ പഠിപ്പിച്ചത് കർത്താവ് പഠിപ്പിച്ച പ്രാർത്ഥനയുടെ വേദശാസ്ത്ര അടിസ്ഥാനത്തിലാണ് എന്നും ഓർക്കണം. മാർ ഈവാനിയോസിന്റെ വി. കുർബ്ബാന തക്സായിലെ കർത്തൃപ്രാർത്ഥനയ്ക്കു മുമ്പുള്ള ആമുഖ പ്രാർത്ഥന ശ്രദ്ധേയമാണ്: "നിഷ്കളങ്ക മനസ്സോടും വിശുദ്ധ വിചാരത്തോടും പരമാർത്ഥതയുള്ള നാവോടും ശരീരവെടിപ്പോടും ആത്മധൈര്യത്തോടും കൂടെ 'സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ!' എന്ന് വിളിച്ചു ഞങ്ങൾ പ്രാർത്ഥിക്കുന്നു." സൃഷ്ടാവായ ദൈവത്തെ വിളിക്കുവാൻ പിതാവേ എന്നല്ലാതെ മറ്റെന്ത് സംബോധനയാണ് ചേരുന്നത്?

മോശ ബർകീപ്പാ ഈ സംബോധനയെക്കുറിച്ച് നാല് കാര്യങ്ങൾ രേഖപ്പെടുത്തുന്നു. ഒന്ന്, അതിലൂടെ നാം ദൈവമക്കളും ക്രിസ്തുവിന് സഹോദരങ്ങളുമാണ് എന്ന് സ്വയം ഓർക്കുന്നു. രണ്ട്, പിതാവിനെ മക്കൾ വിളിക്കുമ്പോൾ പൈശാചിക ശക്തികൾ ഭയന്ന് പിൻമാറുന്നു. മൂന്ന്, അപ്പനും മക്കളും എന്ന നിലയിൽ സ്വർഗ്ഗസ്ഥനായ ദൈവത്തെ സ്നേഹിക്കുവാനും അവിടുത്തെ ഹിതാനുസരണം ജീവിക്കുവാനും മനുഷ്യന് ശക്തിയും സന്തോഷവും ലഭിക്കുന്നു. നാല്, സർവ്വശക്തന് സദൃശ്യരായിതീരുവാൻ സാദ്ധ്യമായതുകൊണ്ട് പൂർണ്ണത ലക്ഷ്യമാക്കി ജീവിക്കുവാൻ മനുഷ്യന് പ്രേരണ ലഭിക്കുന്നു! ഞങ്ങളുടെ പിതാവേ! എന്ന് വിളിക്കുമ്പോൾ സമത്വവും, സാർവ്വത്രികതയും, സാഹോദര്യവും വെളിപ്പെടുന്നുവെന്നും അദ്ദേഹം ഓർമ്മിപ്പിക്കുന്നു.

സ്വർഗ്ഗസ്ഥൻ എന്ന വിശേഷണം കൊണ്ട് മനുഷ്യനുമായി ഒരു അകലം വരുന്നില്ലേ എന്ന് ചിന്തിക്കുന്നവർ ഉണ്ട്. എന്നാൽ സർവ്വശക്തനായ ദൈവത്തിന്റെ ശക്തിയെയും വിശുദ്ധിയെയും ആണ് ആ വിശേഷത്തിലൂടെ കർത്താവ് പഠിപ്പിക്കുന്നത്. മനുഷ്യർ അവരുടെ ഭൗതിക മാതാപിതാക്കളെ കാണുന്ന കാഴ്ചപ്പാടിൽ സർവ്വശക്തനായ സൃഷ്ടാവായ സത്യഏക ദൈവത്തെ സമീപിക്കുകയോ വീക്ഷിക്കുകയോ ചെയ്യരുത് എന്ന് സാരം.

'നിന്റെ നാമം പരിശുദ്ധമാക്കപ്പെടേണമെ' എന്ന് പ്രാർത്ഥിക്കുമ്പോൾ നമ്മുടെ വിലാസം ദൈവനാമമാകുന്നുവെന്നാണ് പ്രഥമ അർത്ഥം ലഭിക്കുന്നത്. "അത്യുന്നതനായുള്ളോവേ! ഞാൻ നിന്റെ നാമത്തെ കീർത്തിക്കും" (സങ്കീ. 9:2) എന്ന് ദാവീദ് ധ്യാനിക്കുന്നു. ദൈവനാമമാണ് സകലത്തിന്റെയും ആധാരം അഥവാ അടിസ്ഥാനം; അതിലാണ് നമ്മുടെ അസ്തിത്വം നിലകൊള്ളുന്നത്. "പിതാവും പുത്രനും പ. റൂഹായുമായ സത്യഏക ദൈവത്തിന്റെ തിരുനാമതതിൽ" ആണല്ലോ നാം സർവ്വവും ആരംഭിക്കുന്നത്.

നാം വിശുദ്ധീകരിക്കപ്പെടണമെ എന്നതിനെക്കുറിച്ചും മോശ ബർകീപ്പാ പഠനം നടത്തിയിട്ടുള്ളത് ശ്രദ്ധേയമാണ്. "ഞാൻ വിശുദ്ധനായിരിക്കുകയാൽ നിങ്ങളും വിശുദ്ധരാകണം" (ലേവ്യ. 11:45). 'പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ' എന്ന് പാടിപുകഴ്ത്തുന്ന സ്രോപേന്മാരെപ്പോലെ നാമും പാടി സ്തുതിക്കണം. നമ്മുടെ നല്ല പ്രവൃത്തികൾ ദൈവനാമത്തെ വിശുദ്ധീകരിക്കുന്നുവെന്ന് ഓർക്കണം (മത്താ. 5:16). സർവ്വരും ദൈവനാമത്തിൽ മഹത്വം പ്രാപിക്കുന്നവരായി തീരണം. "നിന്റെ പുത്രൻ നിന്നെ മഹത്വപ്പെടുത്തേണ്ടതിനു പുത്രനെ മഹത്വപ്പെടുത്തണമെ" (യോഹ. 17:1) എന്ന് കർത്താവ് പ്രാർത്ഥിക്കുന്നുണ്ടല്ലോ.

'നിന്റെ രാജ്യം വരേണമെ' എന്നാണല്ലോ കർത്തൃപ്രാർത്ഥനയിലെ രണ്ടാമത്തെ അർത്ഥന. "അവന്റെ രാജ്യത്തിന് അവസാനമുണ്ടാവുകയില്ല" എന്ന് വചനിപ്പിൽ മാലാഖ മറിയത്തെ അറിയിക്കുന്നു (ലൂക്കോ. 1:31-33). ക്രിസ്തുവിൽ ആരംഭിച്ചിരിക്കുന്ന ദൈവരാജ്യം-സ്വർഗ്ഗരാജ്യം വി. യോഹന്നാൻ സ്നാപകനും പ്രസംഗിക്കുന്നു (മത്താ. 3:3) "കാലം തികഞ്ഞു; ദാവരാജ്യം സമീപിച്ചിരിക്കുന്നു" എന്ന പ്രഖ്യാപനത്തോടെയാണല്ലോ കർത്താവ് തന്റെ പരസ്യ ശുശ്രൂഷ ആരംഭിക്കുന്നത് (മർക്കോ. 1:15, മത്താ. 4:17). "ദൈവരാജ്യം നിങ്ങളുടെ ഇടയിൽ തന്നെ ഉണ്ട്" (ലൂക്കോ. 17:21) എന്നും കർത്താവ് കല്പിക്കുന്നു. കർത്താവിന്റെ രണ്ടാമത്തെ വരവും മനുഷ്യകുലത്തിന്റെ പുനരുത്ഥാനവും ന്യായവിധിയും നിത്യതയുടെ-രക്ഷയുടെ-അനുഭവവുമെല്ലാം ഈ പ്രാർത്ഥനയിൽ ഉൾപ്പെടുന്നുവെന്നും പിതാക്കന്മാർ ചൂണ്ടികാണിക്കുന്നു. 'വരുവാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവനായി നോക്കിപാർക്കുവാനും പ. ആത്മ കൃപയാൽ നന്മയിൽ വളരുവാനും അതിനായി കർത്താവിന്റെ കല്പനകളാകുന്ന സുവിശേഷത്തിൽ വളർന്ന് ഭൂമിയിൽ ദൈവരാജ്യം സ്ഥാപിതമാകുവാനും ഈ അപേക്ഷ സഹായിക്കുന്നുവെന്ന് മോശ ബർകീപ്പായും അഭിപ്രായപ്പെടുന്നു.

'നിന്റെ തിരുവിഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും ആകണമേ എന്ന അപേക്ഷയിൽ സ്വർഗ്ഗവും ഭൂമിയും ഒന്നാണ് അഥവാ ഒന്നായിതീരണം എന്ന ആഗ്രഹവും ആഹ്വാനവുമാണ് കാണുന്നത്. തന്റെ മാതാവും ശിഷ്യന്മാരും എന്നാൽ ദൈവഇഷ്ടം അനുസരിച്ച് പ്രവർത്തിക്കുന്നവർ എന്ന് കർത്താവ് പഠിപ്പിക്കുന്നുണ്ടല്ലോ. "ഞാൻ കർത്താവിന്റെ ദാസി; നിന്റെ വാക്കുപോലെ എന്നിൽ ഭവിക്കട്ടെ" എന്ന ദൈവമാതാവിനെപ്പോലെ സമർപ്പിക്കുന്നവർക്ക് മാത്രമെ തിരുവിഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും ആകട്ടെ എന്ന് ആശിക്കുവാനും പ്രാർത്ഥിക്കുവാനും കഴിയൂ.

'ഞങ്ങൾക്ക് (ജീവസന്ധാരണത്തിന്) ആവശ്യമായ അപ്പം ഇന്നു ഞങ്ങൾക്കു തരേണമേ' എന്ന അപേക്ഷയുടെ കൃത്യത ശ്രദ്ധിക്കുക. അന്നന്നത്തേക്ക് ആവശ്യമുള്ളവ എന്ന തത്വം ഇവിടെ പഠിക്കുന്നു. 'മനുഷ്യരുടെ നിനിൽപ്പിനും പരിപോഷണത്തിനുമുള്ള അപ്പം' എന്ന് കാർത്തേജിലെ വി. സിപ്രിയൻ (+258) വിശേഷിപ്പിക്കുന്നു.

'അമർത്യതയുടെ ഔഷധവും' നിത്യജീവന്റെ അപ്പവുമായ വി. കുർബ്ബാന അനുഭവത്തിന്റെ തൊട്ടുമുമ്പായി കർത്തൃപ്രാർത്ഥന ചൊല്ലുമ്പോൾ ഈ 'അപ്പത്തിന് കർത്താവിന്റെ തിരുശരീര-രക്തങ്ങൾ എന്ന വലിയ അർത്ഥം കൂടെ പിതാക്കന്മാർ വിവക്ഷിക്കുന്നു. 'Man is what he eats' എന്ന തത്വപ്രകാരം 'നാം കർത്താവിനെ കഴിക്കുമ്പോളൽ നാം അവനായിതീരുന്നു എന്നതിനാൽ ആയതിനുള്ള അവസരം ഞങ്ങൾക്ക് മുടങ്ങാതെ നൽകണമെ' എന്ന പ്രാർത്ഥനയും ഈ അപേക്ഷയിൽ അന്തർലീനമാണെന്ന് സാരം.

നമ്മുടെ അടിസ്ഥാന ആവശ്യമായ അപ്പ (ആഹാരം) ത്തിനുവേണ്ടിയാണ് ഈ അർത്ഥനയെന്നും; സമ്പത്തിനോ, സുഖത്തിനോ, സന്തോഷദായകം എന്ന് തോന്നുന്ന മറ്റെന്തെങ്കിലുമോ അല്ല നാം അപേക്ഷിക്കുന്നതെന്നും, ആവശ്യമുള്ളതു മാത്രം (ഇന്നത്തേക്ക്) എന്നുമൊക്കെ മോശ ബർകീപ്പാ വ്യാഖ്യാനിക്കുന്നുണ്ട്. "നാളെയെക്കുറിച്ച് ആകുലപ്പെടരുത്" എന്ന കർത്താവിന്റെ പഠിപ്പിക്കലും (മത്താ. 6:34) ഈ അപേക്ഷയിൽ അന്തർലീനമായിരിക്കുന്നു.

'ഞങ്ങളുടെ കടക്കാരോട് ഞങ്ങൾ ക്ഷമിച്ചതുപോലെ ഞങ്ങളുടെ കടങ്ങളും പാപങ്ങളും ഞങ്ങളോട് ക്ഷമിക്കണമേ' എന്ന അപേക്ഷയും ധാർമ്മീകതയിൽ ഊന്നി നിൽക്കുന്ന, നിൽക്കേണ്ടുന്ന പിതൃ-പുത്ര ബന്ധത്തിന്റെ നേർരൂപമാണ്. "ഈ അർത്ഥനയിൽ പവിത്രമായ സുവിശേഷത്തിന്റെ ജനനവും ഊർജ്ജവും ഒതുക്കി ഉൾക്കൊള്ളിച്ചിരിക്കുന്നു." തെസ്സലോനിക്യയിലെ വി. ശെമവൂൻ (+1429) അഭിപ്രായപ്പെടുന്നു. "നിങ്ങൾ മനുഷ്യരോട് അവരുടെ പിഴകളെ ക്ഷമിച്ചാൽ, സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവ് നിങ്ങളോടും ക്ഷമിക്കും. നിങ്ങൾ മനുഷ്യരോട് പിഴകളെ ക്ഷമിക്കാഞ്ഞാലോ നിങ്ങളുടെ പിതാവ് നിങ്ങളുടെ പിഴകളെ ക്ഷമിക്കുകയില്ല" (മത്താ. 6:14-15) എന്ന് കർത്താവുതന്നെ ദൈവീക ധാർമ്മീകതയുടെ ഈ അടിസ്ഥാനപ്രമാണത്തെ വിശദീകരിക്കുന്നുണ്ടല്ലോ. "ദൈവത്തിൽ നിന്നു കടങ്ങൾക്കു പരിഹാരവും പാപങ്ങൾക്ക് മോചനവും"

പ്രാപിക്കണമെങ്കിൽ നാം അപ്രകാരം പ്രവർത്തിക്കുന്നവരാകണം, യോഗ്യത യുള്ളവരാകണം എന്ന ഗുണപാഠമാണ് ഈ അപേക്ഷയുടെ അന്തസത്ത. നാം മറ്റുള്ളവരോട് ക്ഷമിക്കാഞ്ഞാൽ സ്വർഗ്ഗസ്ഥനായ പിതാവ് നമ്മോടും ക്ഷമിക്കു കയില്ല എന്ന് സ്പഷ്ടം. ചുരുക്കത്തിൽ ഈ ബൂമറാങ്ങ് അപേക്ഷയിലൂടെ പാപമോചനത്തിന്റെ താക്കോൽ കർത്താവ് നമ്മെതന്നെ ഭരമേൽപിച്ചിരിക്കുന്നു!

സഹോദരനോട് നിരപ്പായശേഷം മാത്രം ബലിപീഠത്തോട് അടുത്തുവരിക (മത്താ. 5:23–24) എന്നും നമ്മിൽ പാപം ഇല്ലെന്നു നാം പറയുന്നുവെങ്കിൽ നമ്മെത്തന്നെ വഞ്ചിക്കുന്നു; സത്യം നമ്മിൽ ഇല്ലാതാകുന്നു (1 യോഹ. 1:18) എന്നും ദൈവവചനം നമ്മെ പഠിപ്പിക്കുന്നു. 'ക്രിസ്തു നമ്മോടു ക്ഷമിക്കണ മെങ്കിൽ നാം അന്യോന്യം ക്ഷമിക്കണം. അല്ലെങ്കിൽ അതു നമ്മുടെ നാശ ത്തിനു ഇടയാക്കും' എന്ന് മോശ ബർകീപ്പാ രേഖപ്പെടുത്തുന്നു. മനുഷ്യർ സ്വഭാ വേന പാപികളാണ് എന്നതിനാൽ അവരിൽ എപ്പോഴും പാപബോധവും അനു താപവും ക്ഷമാപണ പ്രാർത്ഥനയും ഉണ്ടാകണം എന്ന് തെർത്തുല്യനും രേഖ പ്പെടുത്തുന്നു.

പരീക്ഷയിലേക്ക് ഞങ്ങളെ പ്രവേശിപ്പിക്കരുതേ; പിന്നെയോ ദുഷ്ട നിൽനിന്നു ഞങ്ങളെ രക്ഷിച്ചുകൊള്ളണമേ' എന്ന അപേക്ഷയും ആഴമായ വേദശാസ്ത്ര ദർശനം നൽകുന്നുണ്ട്. പരീക്ഷകൾ എന്നതിനു മനുഷ്യകുല ത്തിന്റെ ശത്രുവായ ദുഷ്ടന്റെ (സാത്താന്റെ) പ്രലോഭനങ്ങൾ എന്ന് അർത്ഥം കാണാം. ദൈവപുത്രനെ പരീക്ഷിക്കുവാൻ പ്രലോഭനങ്ങളുമായി വന്ന സാത്താന്റെ സാന്നിധ്യം ആയതിനെ കർത്താവ് സംവാദത്തിലൂടെയും ശാസ നയിലൂടെയും തോല്പിക്കുന്നതും സുവിശേഷങ്ങൾ സവിസ്തരം രേഖപ്പെടു ത്തുന്നുണ്ടല്ലോ. പിതാക്കന്മാരുടെ വി. കുർബ്ബാന തക്സാകളിൽ പലതിലും കർത്തൃപ്രാർത്ഥനയുടെ പ്രാരംഭ പ്രാർത്ഥനയിൽ ഈ അപേക്ഷകൾക്ക് പ്രാധാന്യം നൽകിയിരിക്കുന്നതായ കാണുന്നു. മാർ യാക്കോബിന്റെ ക്രമ ത്തിൽ: "ദൈവമായ കർത്താവേ! അസഹനീയമായ പരീക്ഷയിലേക്കു ഞങ്ങളെ നീ പ്രവേശിപ്പിക്കരുതെ, ദുഷ്ടനിൽ നിന്നു ഞങ്ങളെ രക്ഷിക്കണമെ" എന്നും മാർ പത്രോസിന്റെ ക്രമത്തിൽ: "ദയാലുവായ ദൈവമേ! പരീക്ഷകളാകുന്ന പരിശോധനക്കു ഞങ്ങളെ നീ വിധേയരാക്കരുതേ... കോപ ശിക്ഷകളിൽനിന്നും ഞങ്ങളെ കാത്തുകൊള്ളണമെ" എന്നും പ്രാർത്ഥിക്കുന്നു. "പരീക്ഷിക്കപ്പെടു മ്പോൾ ഞാൻ ദൈവത്താൽ പരീക്ഷിക്കപ്പെടുന്നു എന്നു ആരും പറയരുത്. ദൈവം ദോഷങ്ങളാൽ പരീക്ഷിക്കപ്പെടാത്തവനാകുന്നു; താൻ ആരെയും പരീ ക്ഷിക്കുന്നതുമില്ല. ഓരോരുത്തൻ പരീക്ഷിക്കപ്പെടുന്നതു സ്വന്ത മോഹത്താൽ ആകർഷിച്ചു വശീകരിക്കപ്പെടുകയാലാകുന്നു" (യാക്കോ. 1:13–14) എന്ന വാക്യം 'പരീക്ഷണവും സാത്താനും' എന്ന വിഷയത്തിൽ കർത്താവ് തന്റെ ശിഷ്യരെ എന്തു പഠിപ്പിച്ചു എന്നതിന്റെ നേർചിത്രമായി കാണാം.

എന്നാൽ പരീക്ഷണങ്ങളിലൂടെയുള്ള യാത്രകളിലൂടെ വ്യക്തികളുടെ വിശ്വാസം പരിശോധിക്കപ്പെടുകയും അവർ വിശ്വാസത്തിൽ കൂടുതൽ ബല പ്പെട്ട് വളരുകയും ചെയ്യുമെന്ന ആശയം തിരുവെഴുത്തുകളിൽ ഉടനീളം കാണു ന്നുണ്ട്. വിശ്വാസികളുടെ പിതാവായ അബ്രഹാമും നീതിമാനായ ഈയോബും ഇതിന് ഉദാഹരണങ്ങൾ ആണല്ലോ. "ദൈവമേ, നീ ഞങ്ങളെ പരിശോധിച്ചിരി ക്കുന്നു; വെള്ളി ഊതികഴിക്കുന്നതുപോലെ നീ ഞങ്ങളെ ഊതികഴിച്ചിരി ക്കുന്നു." (സങ്കീ. 66:10) എന്ന് നാം വായിക്കുന്നുണ്ടല്ലോ. "പരീക്ഷയിൽ അക പ്പെടാതിരിപ്പാൻ ഉണർന്നിരുന്ന് പ്രാർത്ഥിപ്പിൻ" എന്ന് (മത്താ. 26:41) കർത്താവ് ശിഷ്യന്മാരെ പഠിപ്പിക്കുന്നുണ്ടല്ലോ.

'എന്തുകൊണ്ടെന്നാൽ രാജ്യവും ശക്തിയും മഹത്വവും എന്നേക്കും നിന ക്കുള്ളതാകുന്നു' എന്ന സമാപനവാക്യം ഒരു പ്രാർത്ഥന എങ്ങനെ അവസാ നിക്കണം എന്നതിന്റെ ഏറെ ഉദാത്തമായ ഉദാഹരണമാണ്.

വി. ലൂക്കോസിന്റെ സുവിശേഷത്തിലെ കർത്തൃപ്രാർത്ഥനയിൽ ഈ അവ സാനവാക്യം കാണുന്നില്ലാ എന്നതിനാലും വി. മത്തായി ശ്ലീഹായുടെ സുവി ശേഷത്തിന്റെ ചില ആദ്യകാല മാനുസ്ക്രിപ്റ്റുകളിലും ഈ വാക്യം ഇല്ലാ എന്നതിനാലും ഈ സമാപനവാക്യം പിൽക്കാലത്ത് കൂട്ടിച്ചേർക്കപ്പെട്ടതാ ണെന്നും കർത്തൃപ്രാർത്ഥന നിത്യആരാധനയുടെ അവിഭാജ്യഭാഗമായപ്പോൾ ഈ സമാപനവാക്യം ഉണ്ടായി എന്നും നിരീക്ഷിക്കുന്നവർ ഉണ്ട് എനന് അറി വിനായി ബ. അച്ചൻ രേഖപ്പെടുത്തുന്നുണ്ട്. "കർത്താവേ! മഹത്വവും ശക്തിയും തേജസ്സും യശസ്സും മഹിമയും നിനക്കുള്ളത്; സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള തൊക്കെയും നിനക്കുള്ളതല്ലൊ. കർത്താവേ! രാജ്യത്വം നിനക്കുള്ളതാകുന്നു." (1ദിന. 29:11) എന്ന വാക്യത്തിന് ഈ സമാപനവാക്യവുമായുള്ള സാമ്യവും ദർശിക്കാവുന്നതാണ്. 'അനാദ്യന്തനായ ദൈവത്തിന്റെ രാജ്യവും ശക്തിയും മഹത്വവും അവസാനമില്ലാത്തതാണ്" എന്ന തിരിച്ചറിവോടെ നാം കർത്തൃ പ്രാർത്ഥന സമാപിപ്പിക്കുന്നുവെന്ന് മോശ ബർകീപ്പാ രേഖപ്പെടുത്തുന്നു.

'പ്രാർത്ഥനയുടെ സമാപനത്തിൽ 'ആമീൻ' എന്ന മുദ്രണത്തോടെ കർത്തൃ പ്രാർത്ഥന, പ. സഭയുടെ വിശ്വാസത്തിന്റെ ആത്മസാക്ഷാൽക്കാരമായിതീരു ന്നു' എന്ന് യെരുശലേമിലെ വി. കൂറിലോസ് രേഖപ്പെടുത്തിയിരിക്കുന്നു.

കർത്തൃപ്രാർത്ഥന അതിൽതന്നെ ഒരു കൂദാശയാണ്; ദൈവരാജ്യ പ്രാർത്ഥ നയാണ്. സർവ്വരും ഒരുമിച്ചു ഉച്ചത്തിലും ഒരേ ശബ്ദത്തിലും അനുതാപാർദ്ര ഹൃദയത്തോടും നന്ദിയുടെ നിറവോടും നാം കർത്തൃപ്രാർത്ഥന ചൊല്ലുന്നു. തന്റെ പിതാവിനെ, തന്റെ മനുഷ്യാവതാര വ്യാപാരത്തിൽ നമുക്ക് നൽകിയ പുത്രൻതമ്പുരാൻ തന്റെ പ്രാർത്ഥന നമ്മെ പഠിപ്പിക്കുകയും അത് നമ്മുടെ രക്ഷക്കായി നമ്മെ, പ. സഭയെ, ലോകത്തെ ഏല്പിക്കുകയും ചെയ്തിരിക്കു ന്നു. സർവ്വപ്രപഞ്ചത്തിനും എല്ലായ്പ്പോഴും നന്മലഭിക്കട്ടെ എന്ന ലക്ഷ്യത്തോടെ കർത്തൃപ്രാർത്ഥന നമ്മുടെ ശ്വാസോച്ഛ്വാസമാകട്ടെ!





**മാർത്തോമ്മൻ പൈതൃകസംഗമം തെക്കൻ മേഖലാ ദീപശിഖയെ കോട്ടയം ഭദ്രാസന ഇടയൻ ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ സ്വീകരിക്കുന്നു.**



**മാർത്തോമ്മൻ പൈതൃകസംഗമം തെക്കൻ മേഖലാ ദീപശിഖായെ ഉള്ളൂർ അരമനയിൽ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് സ്വീകരിച്ചു.**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ചരിത്ര നോവൽ

# അഞ്ചാം മാർത്തോമ്മായുടെ പീഡാനുഭവം അഥവാ ഡച്ചുകാരുടെ പന്തീരായിരം

ചിത്രമെഴുത്തു കെ. എം. വറുഗീസ്

## X

തെക്കരും വടക്കരുമായിട്ടുള്ള ഈ ദീർഘകാല സമരത്തിൽ, ഇരുപക്ഷത്തെയും യോജിപ്പിച്ച് ഒരു സമാധാനമുണ്ടാക്കുവാൻ മനഃപൂർവ്വം ശ്രമിച്ചത് ഇന്നുള്ള ക്നാനായ സഹോദരങ്ങളുടെ പൂർവികന്മാരായിരുന്നുവെന്നാണ് കേട്ടിട്ടുള്ളത്. മാർ ഈവാനിയോസ് മെത്രാപ്പോലീത്താ കല്ലിശ്ശേരി പള്ളിയിൽ ഇരിക്കുമ്പോൾ ആറാം മാർത്തോമ്മാ അവിടെ എത്തി പരസ്പര സമാധാനഹസ്തം നീട്ടി ആലിംഗനം ചെയ്തു ചുംബിക്കുകയും ചെയ്തു. ഇതിനെ തുടർന്ന് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ, താൻ ബലാൽക്കാരമായി കൈയടക്കിയിരുന്ന മലങ്കരസഭാ ഭരണാധികാരം സസന്തോഷം കൈയൊഴിയുകയും പരദേശമെത്രാന്മാർ രണ്ടുപേരും കൂടി 945 മിഥുനം 30–ാം തീയതി നിരണത്തുവച്ചു ആറാം മാർത്തോമ്മാ മെത്രാനെ മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് ഉയർത്തുകയും ചെയ്തു. ഈ സംഗതിയെ സംബന്ധിച്ചു ഗ്രന്ഥവരിയിൽ പ്രസ്താവിച്ചിട്ടുള്ള ഭാഗം ഇന്നത്തെ രണ്ടു കക്ഷിയിലുംപെട്ട യുവാക്കന്മാരുടെ ഗാഢചിന്തയ്ക്കു വിഷയീഭവിക്കേണ്ടവയാകയാൽ അവ താഴെ ഉദ്ധരിക്കുന്നു:

"ആണ്ടു കഴിഞ്ഞതിന്റെ ശേഷം (അഞ്ചാം മാർത്തോമ്മായുടെ ഒരാണ്ട് വീടിക) പള്ളി ഇടപെട്ടും ജാതിമര്യാദ ഇടപെട്ടും ഉള്ള കാര്യങ്ങൾ ഒക്കെയും കീഴ്മര്യാദ നടന്നു വരുന്നതിന്മണ്ണം നടന്നുകൊള്ളത്തക്കവിധം കൽപിച്ച് നീട്ടും സുബയ്യൻ ദളവായുടെ സാധനവും വാങ്ങിച്ചു. ദൈവസഹായത്താൽ ഏറിയ ബഹുമാനത്തോടും കൂടി പള്ളികളിലൊക്കെയും ചെന്ന് വിചാരിച്ചും സ്ഥാനികളായിട്ടും ഇടപ്രഭുക്കളായിട്ടും ആളുകളൊക്കെയും പറഞ്ഞു നടത്തിവരുമ്പോൾ പരരാജ്യക്കാരുമായുള്ള (പരദേശമെത്രാന്മാരുമായിട്ടുള്ള) പിണക്കത്തിന് നമ്മിലുള്ള ആളുകൾ തന്നെ ശത്രുതയായിട്ടു തുടങ്ങിയിരിക്കയാൽ വടക്കരോട് മറുതലിച്ച് ഈ സ്ഥാനം (മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും ഭരണാധികാരവും) നിലനിർത്തിക്കൊള്ളുവാൻ പരാധീനമെന്നും അങ്ങും ഇങ്ങും രണ്ടു യജമാനന്മാരും (അഞ്ചാം മാർത്തോമ്മായും ശീമ കാതോലിക്കായും) കഴിവോളവും നിരപ്പിനു സംഗതി വന്നില്ലെന്നും പുത്തൻകൂറ്റുംപുറത്തുള്ള ആളുകൾ തന്നെയും രണ്ടു പകുതിയായിട്ടു നിന്ന് തമ്പുരാന്റെ മാർഗ്ഗത്തോടു മറുത്തു സിദ്ധാന്തമായിട്ടു നടപ്പാകകൊണ്ടും പള്ളികളിലൊക്കെ പല മര്യാദയും മറുകൂറ്റുകാരുടെ പരിഹാസവും ഇങ്ങനെ ആയാൽ മാർഗത്തിനു അഴിവുവരുമെന്നും ബോധജ്ഞാനപ്പെട്ട അഛൻ (ആറാം മാർത്തോമ്മാ) നിശ്ചയിച്ച് .... തമ്മിൽ കണ്ട് ഏകോത്തവിച്ച് ചെങ്ങന്നൂർക്കു പോരികയും ചെയ്തു."

വിധിക്കടം അടപ്പാനായി തെക്കർ പിരിച്ച തുകയിൽ 3000 രൂപാ മാത്രമേ ശേഷിച്ചിരുന്നുള്ളു. ബാക്കി 4000 രൂപാ വകവച്ചു നിരണത്തുനിന്ന് ഏതാനും ചീനഭരണികൾ കൊടുത്താൽ മതിയെന്നു ഡച്ചുകാർ ആവശ്യപ്പെടുകയും, ആഗ്രഹനിവൃത്തിക്കായി സുബയ്യൻ ദളവാ വഴിക്ക് അവർ ആറാം മാർത്തോമ്മായെ നിർബന്ധിക്കുകയും ചെയ്തു. ക്രിസ്താബ്ദം ആദ്യ ശതകത്തിൽ ഈ തീരത്തു കച്ചവടം ചെയ്തിരുന്ന ചീന ക്രിസ്ത്യാനികളിൽ നിന്നു വാങ്ങി സൂക്ഷിച്ചുപോന്ന ബ്രഹ്മാണ്ഡമായ ഈ ചീനഭരണികൾ, ഉള്ളിൽ വച്ചു പടികൂട്ടി അറകൾ പണിതിരുന്നതിനാലും അവ ഓരോ തറവാടുകളിൽ നിത്യോപയോഗത്തിലിരുന്നതിനാലും അറകൾ പൊളിച്ചു ഭരണികൾ കൊടുപ്പിക്ക എന്നതു സ്വജനങ്ങളെ സംബന്ധിച്ചിടത്തോളം ആറാം മാർത്തോമ്മായ്ക്ക് ഏറ്റവുമധികം സങ്കടഹേതുകമായിരുന്നു. ഡച്ചുകാരെ ഇതിൽനിന്നും പിന്തിരിപ്പിക്കുന്നതിനായി മെത്രാപ്പോലീത്താ ഇതിനിടയിൽ പല ശ്രമങ്ങളും ചെയ്കയുണ്ടായി. എന്നിരിക്കിലും ഡച്ചുകാരുടെ നിർബന്ധത്താൽ ദളവായുടെ ഹേമം ഒന്നോടൊന്നു വർദ്ധിക്കുകയാണു ചെയ്തത്. മെത്രാപ്പോലീത്താ ധർമ്മസങ്കടത്തിലുമായി.



ആറാം മാർത്തോമ്മായുടെ ഈ വിഷമസ്ഥിതി മനസ്സിലാക്കിയ നിരണത്തെ പല തറവാട്ടു മൂപ്പന്മാർ സഭാതലവനായ മെത്രാപ്പോലീത്തായുടെ നേർക്കുള്ള ഭക്തിബഹുമാനത്തേയും കലഹപര്യവസാനത്തേയും മുൻനിറുത്തി ആ അപൂർവസാധനങ്ങൾ കൈവെടിയാമെന്നു തന്നെ നിശ്ചയിച്ചു. മറ്റു ചിലരാവട്ടെ, ഒളിച്ചുവയ്ക്കുന്നതിനോ സ്ഥലം മാറ്റുന്നതിനോ നിവൃത്തിയില്ലാത്ത ഈ വമ്പിച്ച കൽഭരണികൾ ഡച്ചുകാർ നിരാകരിക്കുന്നതിലേക്ക് അവയുടെ വക്കുകളുടെ അരംശം തല്ലിയുടച്ചു കളഞ്ഞു. എന്നിരിക്കിലും സുറിയാനി സഭയുടെ ക്ഷേമൈശ്വര്യത്തിനുവേണ്ടി മനസ്സോടെ ത്യാഗം സഹിപ്പാൻ സന്നദ്ധരായ പ്രമാണികന്മാരായ ഇരുപതു കുടുംബതലവന്മാർ തങ്ങളുടെ അറകൾ പൊളിച്ചി



ളക്കി യാതൊരു കേടുമില്ലാത്ത ഇരുപതു ചീനഭരണികൾ ഡച്ചുകാർക്ക് കൊടുത്ത് ബാദ്ധ്യതയൊഴിച്ചു മെത്രാപ്പോലീത്തായുടെ മാനം രക്ഷിച്ചു. ഇങ്ങനെ സർവ ബാദ്ധ്യതകളും തീർന്നശേഷമാണു മെത്രാപ്പോലീത്തന്മാരുടെ കൂടിക്കാഴ്ചയും പരസ്പര സ്വീകരണവും നടന്നത്.

## XI

അന്തഃഛിദ്രങ്ങൾ അവസാനിച്ചു സഭയിൽ പരിപൂർണ്ണ സമാധാനം കൈവന്നുവെന്ന് വിശ്വസിക്കപ്പെട്ടുവെങ്കിലും പരദേശികൾ അവരുടെ പ്രസ്ഥാനത്തിൽ നിന്നു ലേശവും പിൻവാങ്ങിയില്ല. മലങ്കരസഭാ ഭരണാധികാരം സ്വായത്തമാവുന്നതിന് ഒരു വമ്പിച്ച പ്രതിബന്ധമായി നിലകൊള്ളുന്നതു തങ്ങളുടെ വിദേശീയത്വമാകയാൽ നാട്ടുകാരനായ ഒരു പാവ മെത്രാനെ സൃഷ്ടിച്ച് അതു വഴിക്കു കലഹവും കക്ഷിയും കൂടാതെ ഭരണാധികാരം സുഗമമായി കൈയടക്കുവാൻ, പരദേശമെത്രാന്മാർ ഇരുവരിലും മൂപ്പുകൂടിയ മാർ ഗ്രീഗോറിയോസ് ഒരു പുതിയ പദ്ധതി കണ്ടുപിടിച്ചു. അതനുസരിച്ച് അദ്ദേഹത്തിന്റെ ശിഷ്യനും ആശ്രിതനുമായ കാട്ടുമങ്ങാട്ടു കുര്യൻ കത്തനാരെ, സഭാതലവനായ ആറാം മാർത്തോമ്മായേയും സമുദായത്തേയും അറിയിക്കപോലും ചെയ്യാതെ കൊച്ചി മട്ടാഞ്ചേരിപ്പള്ളിയിൽ വച്ചു ഗൂഢമായി തനിച്ചു മെത്രാനായി വാഴിച്ചു. എന്നു മാത്രമല്ല ആറാം മാർത്തോമ്മായോട് പോരടിപ്പാൻ ഒരു എതിർ മലങ്കര മെത്രാനായി രംഗത്തിറക്കി വിടുകയും ചെയ്തു. ഈ സംഭവം നിർദ്ദോഷിയായ വലിയ മാർ ദീവന്നാസ്യോസിനെ (ആറാം മാർത്തോമ്മാ) അതിയായി വേദനപ്പെടുത്തുക തന്നെ ചെയ്തു.

പരദേശികളുടെ കടബാദ്ധ്യത തീർക്കുകയും അവരെ ഹാർദ്ദവമായി സ്വീകരിക്കുകയും അവരുമായി പരസ്പരം ചുംബനം നടത്തുകയും അവരുമായി സഹകരിക്കുകയും ചെയ്തശേഷം അവർ ഇങ്ങനെ ചെയ്യുമെന്ന് അദ്ദേഹം ലേശവും കരുതിയിരുന്നില്ല. സുറിയാനി സഭയെ ഒന്നായി ഡച്ചുകാരുടെ പ്രോട്ടസ്റ്റന്റു സഭയിൽ ലയിപ്പിക്കുവാൻ അനുകൂലിക്കണമെന്നുള്ള കുമദോരിന്റെ നിർബന്ധപൂർവ്വമായ അപേക്ഷയെ നിരാകരിച്ച കാരണത്താൽ മാർത്തോമ്മാ മെത്രാന്മാരോടു നിഗൂഢ വിദ്വേഷം കരുതിയിരുന്ന ഡച്ചുകാർ, മാർ ഗ്രീഗോറിയോസിനെ അനുകൂലിച്ചു. കാട്ടുമങ്ങാട്ടു മെത്രാനു തിരുവെഴുത്തു വിളംബരം നൽകുവാൻ കൊച്ചി രാജാവിനെ പ്രേരിപ്പിക്കുകയും അതനുസരിച്ചു പെരുമ്പടപ്പിലെ തിട്ടൂരവും പാലിയത്തച്ചന്റെ നീട്ടും പുതിയ മെത്രാപ്പോലീത്തായിക്കു സിദ്ധിക്കുകയും ചെയ്തു. ഇങ്ങനെ സഭയിൽ ഏകകാലത്തു നാട്ടുകാരായ രണ്ടു മലങ്കര മെത്രാന്മാർ ഉണ്ടായി. കാര്യം ഇത്രത്തോളമായപ്പോൾ ന്യായരഹിതവും ദുരുദ്ദേശപരവുമായ ഈ വാഴ്ചയെ സംബന്ധിച്ച് ഇനി ക്ഷമിച്ചിരിക്കുന്നതു നന്നല്ലെന്നു കരുതി ആറാം മാർത്തോമ്മാ തിരുവിതാംകൂർ മഹാരാജാവിന്റെയും കൊച്ചി രാജാവിന്റെയും സന്നിധിയിൽ കാര്യം ബോധിപ്പിക്കുകയും തിരുവിതാംകൂർ സർക്കാരിനുവേണ്ടി പട്ടരുണ്ണി വലിയ സർവാധികാര്യക്കാർ ഡച്ചു കുമദോരിൽ ആക്ഷേപം നൽകുകയും ചെയ്തതിനെ തുടർന്ന് കാട്ടുമങ്ങാട്ടു മെത്രാന്റെ വാഴ്ച കീഴ്നടപ്പിന് എതിരാണെന്ന് തീരുമാനിച്ച് തിട്ടൂരം വയ്പിക്കുകയും, തിരുവിതാംകൂറിലും കൊച്ചിയിലും സ്ഥാനാധികാരം നടത്തുവാൻ നിവൃത്തിയില്ലായ്കയാൽ പുതിയ മെത്രാൻ സാമൂതിരിയുടെ രാജ്യത്ത് കടന്ന് അഞ്ഞൂർ എന്ന ദിക്കിൽ ഒരു മെത്രാസനം സ്ഥാപിക്കുകയും ചെയ്തു. ഇങ്ങനെ പുതിയ പദ്ധതിയും അപജയത്തിൽ കലാശിച്ചു.

ഇങ്ങനെ ശീമപ്പട്ടത്തിനുവേണ്ടി പതിനെട്ടാം നൂറ്റാണ്ടിൽ കലഹവും കണ്ണുനീരും അപമാനവും പ്രാണഭീതിയും ഒളിച്ചോട്ടവും ജയിൽവാസവും 923 മുതൽ 949 വരെ 26 വർഷക്കാലത്തെ തുടർച്ചയായ ഉഗ്രസമരവും പതിനാലായിരം രൂപായുടെ നഷ്ടവും രണ്ടു ദുർമ്മരണങ്ങളും ഇരുപതു ചീനഭരണികളുടെ കയറ്റുമതിയും അനുപേക്ഷണീയമല്ലാത്ത ഒരു നവീന മെത്രാസന സ്ഥാപനവും ചരിത്രത്തിൽ ശാശ്വതമായി സ്ഥലംപിടിച്ചു. വ്യസനകരമായ ഈ ചരിത്രകഥകളുടെ മൃതാവശിഷ്ട ലക്ഷ്യമെന്ന നിലയിൽ മദ്ധ്യതിരുവിതാംകൂറിലെ ചില പുരാതന നസ്രാണി തറവാടുകളിൽ ഗോവണിവച്ചു കയറിയിറങ്ങുന്നതായ വക്കുടഞ്ഞ ചില ചീനഭരണികളും പോക്കുമൂസാ മരക്കാർക്കു ഡച്ചു ഗവർണ്ണരിൽ നിന്നു സമ്മാനം കിട്ടിയതായി കായങ്കുളത്തു പുത്തൻപുരക്കൽ തറവാട്ടിലെ പുറത്തളഭിത്തിയോടു ചേർന്നു ഭീമാകൃതിയായി ഒരാൾപൊക്കത്തിൽ നിലകൊള്ളുന്ന നെടുങ്കൻ നാഴിക മണിയും ഇന്നും അതിന്റെ സ്ഥാനത്തു പ്രശാന്തമായി കഴിഞ്ഞു കൂടുന്നു.

അടിമുടിയടച്ചു തങ്കവർണ്ണക്കലിപ്പിന് ഇന്നും തെല്ലു കുറവു കൂടാതെ മിന്നി പ്രകാശിച്ചുനിൽക്കുന്ന ആ ഊക്കൻ നാഴികമണിയുടെ ചുവട്ടിൽ സദാ വില ങ്ങനെ ആടിത്തിളങ്ങുന്ന നാഴികവട്ടനാക്കിന്റെ സുമന്ദഗതിയോടിട കലർന്നു മന്ദഗംഭീര ഭാവത്തിൽ പോക്കുമൂസാ മരക്കാരുടെ അനുഭവ കഥാപ്രതിധ്വനി എന്നതിൻവണ്ണം പുറപ്പെടുന്നതായ "ടിക്ടോം, ടിക്ടോം" ശബ്ദപരമ്പരയിൽ, ശതാബ്ദാർദ്ധങ്ങൾ തോറും സുറിയാനി സമുദായത്തിൽ സഭാതലവന്മാരായി നിലകൊള്ളുന്ന ഓരോ മാർത്തോമ്മാമാരേയും പീഡിപ്പിക്കുന്നവരുടെ ഹൃദയാന്ധതയിൽ നിന്നും അവരെ തട്ടിയുണർത്തി നേർവഴിക്കു നയിക്കുന്നതിലേക്ക് ഉപയുക്തമായ നല്ലൊരു ശുഭമംഗള പ്രബോധനവും അന്തർഭവിച്ചിരിക്കും! ആരറിയുന്നു?

(1946 സെപ്തംബർ 19, 23, 28, 30, ഒക്ടോബർ 1, 5, 8, 16, 19, 20, 31 എന്നീ തീയതികളിൽ കോട്ടയം 'പൗരപ്രഭ' ദിനപ്പത്രത്തിൽ പ്രസിദ്ധപ്പെടുത്തിയ ലേഖനപരമ്പരയാണ് മുകളിൽ പകർത്തിയിരിക്കുന്നത്. "അഞ്ചാം മാർത്തോമ്മാ" എന്നാണ് ലേഖനത്തിന്റെ തലക്കെട്ട്. എന്നാൽ ഇതു ഗ്രന്ഥരൂപത്തിൽ ആക്കേണ്ടുന്നതിനു ലേഖനകർത്താവു ശ്രീ ചിത്രമെഴുത്തു നൽകീട്ടുള്ള തലവാചകം "അഞ്ചാം മാർത്തോമ്മായുടെ പീഡാനുഭവം - അഥവാ - ഡച്ചുകാരുടെ പന്തീരായിരം" എന്നാണ്)

**1.** ആറാം പാത്രിയർക്കീസ് (ഒരു വിശദീകരണം)

കന്നി 3-നു പ്രസിദ്ധപ്പെടുത്തിയ ചരിത്ര കഥയുടെ ആദ്യ ഭാഗത്തു മലങ്കര സുറിയാനി സഭയുടെ ഭരണാധികാരം തെഗറിയോസിന്റെ (തിഗ്രീസിലെ) കാതോലിക്കായായിരുന്നു എന്നു മേലദ്ധ്യക്ഷന്മാർ രേഖപ്പെടുത്തി വച്ചിട്ടുള്ള ഗ്രന്ഥവരിയിൽ നിന്ന് ഒരു ഖണ്ഡിക ഞാൻ ഉദ്ധരിച്ചിരുന്നുവല്ലോ. പലരും ഇതിനു വിശദീകരണം ആവശ്യപ്പെട്ടുകൊണ്ട് ഇവിടേക്കു കത്തുകൾ അയയ്ക്കുന്നു. ".... ആറാമത്തെ പാത്രിയർക്കീസായ അന്ത്യോഖ്യായുടെ രണ്ടാമത്തെ തെഗറിയോസിന്റെ കാതോലിക്കായാവുന്നു. അദ്ദേഹത്തിന്റെ വിചാരത്തിലത്രെ മലയാളമാകുന്നത്" എന്നിങ്ങനെയാണ് ഗ്രന്ഥവരിയിലെ വാചകം. ക്രിസ്താബ്ദം 325-ൽ കൂടിയ നിഖ്യാ സുന്നഹദോസിലെ നിശ്ചയപ്രകാരം റോമ്മാ, അന്ത്യോഖ്യാ, അലക്സന്ത്രിയ, കുസ്തംദീനോപ്പോലീസ് എന്നിങ്ങനെ നാലു പാത്രിയർക്കാ സിംഹാസനങ്ങളെ സ്ഥാപിച്ചതായിട്ടാണല്ലോ ചരിത്രം. ഈ സിംഹാസനങ്ങൾക്കു പുറമെ യെറുശലേം മെത്രാപ്പോലീത്തായെ അഞ്ചാം പാത്രിയർക്കീസായും നിഖ്യാ സുന്നഹദോസിനു വളരെ മുമ്പുതന്നെ സ്ഥിരപ്രരൂഢസ്ഥാനിയായിരുന്ന കാതോലിക്കായുടെ സിംഹാസനത്തെ ആറാം പാത്രിയർക്കാ സിംഹാസനമായും അവരോധിച്ചു. യെറുശലേം മെത്രാപ്പോലീത്തായെ അഞ്ചാം പാത്രിയർക്കീസെന്നും യെറുശലേം പാത്രിയർക്കീസെന്നും വിളിച്ചുപോരുന്നതുപോലെ തിഗ്രീസിലെ കാതോലിക്കാസ്ഥാനി ആറാം പാത്രിയർക്കീസ്, അന്ത്യോഖ്യായുടെ രണ്ടാം പാത്രിയർക്കീസെന്ന അർത്ഥത്തിൽ അന്ത്യോഖ്യാ പാത്രിയർക്കീ

സ്, കിഴക്കിന്റെ കാതോലിക്കാ, കിഴക്കിന്റെ വലിയ മെത്രാപ്പോലീത്താ, കാതോലിക്കാ പാത്രിയർക്കീസ്, എന്നീ പേരുകളിലും അറിയപ്പെട്ടുപോന്നു. സിംഹാസനക്രമം അനുസരിച്ചു കാതോലിക്കാ പാത്രിയർക്കീസ് ആറാം പാത്രിയർക്കീസാണെങ്കിലും തിഗ്രീസിന്റെ ഭരണത്തെ സംബന്ധിച്ചിടത്തോളം അദ്ദേഹത്തെ അന്ത്യോഖ്യായുടെ രണ്ടാമത്തെ പാത്രിയർക്കീസായിട്ടാണു സങ്കല്പിച്ചിട്ടുള്ളത്. കാതോലിക്കാ ഇടവകകളുടെ ഭരണത്തെ മുൻനിറുത്തി കാതോലിക്കായെ മേൽപ്രസ്താവിച്ചതായ വിവിധ നാമങ്ങളിൽ വ്യവഹരിക്കുമ്പോൾ അന്ത്യോഖ്യാ സിംഹാസനസ്ഥനായ പാത്രിയർക്കീസിന് ആകമാന പാത്രിയർക്കീസ്, സിംഹാസന പാത്രിയർക്കീസ്, രണ്ടാം ഇഗ്നാത്തിയോസ്, എന്നീ സ്ഥാനനാമങ്ങളാണ് താത്വികമായി കരുതപ്പെട്ടിരുന്നത്. സൂക്ഷ്മവും സാരതരവുമായ ഈ വ്യത്യാസം സാധാരണ വ്യവഹാരങ്ങളിൽ പരിഗണനീയമായ ഒന്നായി കരുതപ്പെട്ടിരുന്നില്ല. തന്നിമിത്തം കാതോലിക്കാ പാത്രിയർക്കീസിന്റെയും സിംഹാസന പാത്രിയർക്കീസിന്റെയും അധികാരങ്ങളും പ്രവൃത്തികളും കൂട്ടിക്കുഴച്ചും വകതെറ്റിയും പ്രയോഗിച്ചു കണ്ടിട്ടുണ്ട്. കാതോലിക്കാ പാത്രിയർക്കീസിനെ സിംഹാസന പാത്രിയർക്കീസായി തെറ്റിദ്ധരിച്ചിട്ടുള്ള വ്യവഹാരങ്ങളും ചുരുക്കമല്ല. മുന്നം മലങ്കരെ കുടിയേറിയ ക്നായിത്തൊമ്മനും മറ്റും “കാതോലിക്കാ അരുളാലെ” (കാതോലിക്കാ പാത്രിയർക്കീസിന്റെ കൽപനപ്പടിയ്ക്ക്) “കപ്പൽ പുകിന്തവരാ”ണെങ്കിലും അവരെ അന്ത്യോഖ്യാ പാത്രിയർക്കീസ് അയച്ചുവെന്നു വ്യവഹാരമുണ്ടായത് ഈ നിലയ്ക്കാണ്. ഒന്നാമത്തെ തുബ്ദേനിൽത്തന്നെ “ഇന്നും ഈ ആയുഷ്കാലത്തിലും ... വിശുദ്ധ സഭകളെ (സഭയെയല്ല) മേയിച്ചു ഭരിക്കുന്നവരായി ... നിലനിർത്തപ്പെട്ടു പോരുന്നത് (പോന്നതെന്നല്ല) “നമ്മുടെ പാത്രിയർക്കീസന്മാരായ ആബൂൻ മാർ ഇഗ്നാത്തിയോസും” (സിംഹാസന പാത്രിയർക്കീസ്) ആബൂൻ മാർ ബസേലിയോസും (കാതോലിക്കാ പാത്രിയർക്കീസ്) ആണെന്നു സ്പഷ്ടമായി പ്രസ്താവിച്ചിട്ടുണ്ട്. ഇന്നും വിശുദ്ധ സഭകളിൽ ഒന്നിനെ ഭരിച്ചുപോരുന്നത് നമ്മുടെ പാത്രിയർക്കീസായ ആബൂൻ മാർ ബസേലിയോസാണെന്നു സാരം. മലങ്കര സഭയുടെ ഭരണം സ്വാതന്ത്ര്യമായി നടത്തിപ്പോന്നത് കാതോലിക്കാ പാത്രിയർക്കീസന്മാരായിരുന്നുവെന്നു ഗ്രന്ഥവരിയിൽ കാണുന്നതിനു ഉപോൽബലകമായി പല ലക്ഷ്യങ്ങളും ചൂണ്ടിക്കാണിപ്പാനുള്ളതാണ്. അന്ത്യോഖ്യാ പാത്രിയർക്കീസ് എന്ന പദം കാതോലിക്കാ ഭരണത്തെ സംബന്ധിച്ചിടത്തോളം എപ്പോഴും സിംഹാസന പാത്രിയർക്കീസായ ആബൂൻ മാർ ഇഗ്നാത്യോസിനെ ഉദ്ദേശിച്ചിട്ടുള്ളവയാണെന്നു വിചാരിക്കുന്നത് സർവാബദ്ധമാണ്. അന്ത്യോഖ്യാ സിംഹാസന പാത്രിയർക്കീസിന് ആകമാന സഭാവിശ്വാസ സംരക്ഷണം പരസ്പര വിരോധം എന്നിവ ഒഴിച്ചു കാതോലിക്കാ പാത്രിയർക്കീസിന്റെ ഭരണത്തിൽ യാതൊരുവിധമായ ഇടപെടലും ഉണ്ടായിരുന്നില്ലെന്നുള്ളത് ഒരു ചരിത്രസത്യം മാത്രമാണ്. അതിബുദ്ധിമാനും പ്രസിദ്ധ ചരിത്രകാരനും ക്നാനായ സമുദായാംഗവുമായ ഇടവഴിക്കൽ മി. ഇ. എം. ഫിലിപ്പ് തന്നെയും നന്നെ ഞെരുങ്ങീട്ടും രണ്ടക്ഷരത്തിൽ പറയുന്നത് “പേർഷ്യയിലെ മെത്രാപ്പോലീത്താ പിൽക്കാലത്ത് മലങ്കരസഭയുടെ ഭരണം നിർവഹിച്ചിരുന്നുവെന്നുള്ളത് ചരിത്രസത്യമാണല്ലോ” എന്നാണ്. അന്ന് വെണ്ണ പങ്കിടുവാൻ, പേർഷ്യയിലെ മെത്രാപ്പോലീത്തായെ അഥവാ കാതോലിക്കാ പാത്രിയർക്കീസിനെ സിംഹാസന പാത്രിയർക്കീസിന്റെ ഒട്ടകക്കാലിൽ കെട്ടിയിടുന്നതിലേക്കു ത്രാസ് പിടിക്കുന്നതിന് അവിടെ ആരുംതന്നെ ഉണ്ടായിരുന്നില്ല. അത് അവിടെ നടപ്പുള്ള കാര്യവുമല്ലായിരുന്നു.

**2.** ഗ്രന്ഥവരിയെ സംബന്ധിച്ചു ശ്രീ ചിത്രമെഴുത്ത് ‘മാവേലിക്കര പൗവ്വത്തിക്കുന്നേൽ കുടുംബചരിത്ര’ത്തിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:

“കുഞ്ഞുങ്ങളായ ഞങ്ങൾക്ക് വിജ്ഞാനസമ്പാദനത്തിനു ഉതകത്തക്കവണ്ണം വീട്ടിൽ പുസ്തകങ്ങൾ വിശേഷിച്ചൊന്നും ഉണ്ടായിരുന്നില്ല. ഞാനും മൂത്ത സഹോദരി കൊച്ചുമറിയയും കുടിപ്പള്ളിക്കൂടത്തിൽ പഠിച്ചിരുന്ന ചുരുക്കം ചില പുസ്തകങ്ങളൊഴിച്ചാൽ ആദ്യകാലത്ത് ഒരു നമസ്കാരപ്പുസ്തകവും പാട്ടുപുസ്തകവും (ക്രിസ്തീയ ഗീതങ്ങൾ) മാത്രമെ വീട്ടിലുണ്ടായിരുന്നുള്ളു. കുറെക്കാലം കഴിഞ്ഞ ശേഷമാണ് ഒരു പുതിയനിയമ വേദപുസ്തകം വാങ്ങിയത്. എന്നാൽ ഒരു പഴയ ചൂരൽപ്പെട്ടിയിൽ ഒട്ടധികം ഓലപ്രമാണങ്ങൾ സൂക്ഷിച്ചിരുന്നു. ... ചില താളിയോല ചരിത്രഗ്രന്ഥങ്ങൾ കൂടാതെ സൂക്ഷിച്ചിരുന്ന വേറൊരു ബുക്ക് - അവസാനഭാഗം ചിതൽ പിടിച്ചതായിരുന്നു. അവയിലെ ഉള്ളടക്കം ആറാം മാർത്തോമ്മാ - അഥവാ - വലിയ മാർ ദീവന്നാസ്യോസിന്റെ സഭാചരിത്ര ഡയറിയുടെ പകർപ്പാണെന്ന് പിന്നീട് മാത്രമാണ് മനസ്സിലായത്. അത് പിതാമഹൻ പിന്നീട് എഴുതിച്ച് സൂക്ഷിച്ചതായിരുന്നു. 1115-ൽ ഹൈക്കോർട്ട് ജഡ്ജി കന്നുകുഴിയിൽ കെ. കെ. ലൂക്കോസ് സഭാചരിത്ര ഗ്രന്ഥരചനയ്ക്കായി ഉപയോഗപ്പെടുത്തുന്നതിലേക്ക് എന്നോടു മറ്റു പല ചരിത്രങ്ങളുടെ കൂട്ടത്തിൽ വാങ്ങിക്കൊണ്ടുപോയശേഷം മടക്കി ഏൽപിച്ചതാണ്. ബുക്കിന്റെ മാർജ്ജിനിൽ കാണുന്ന നോട്ടുകളും മി. ലൂക്കോസിന്റെ കുറിപ്പുകളാണ്. ഈ ഗ്രന്ഥവരി മറ്റ് മൂന്നു നാലു കൈയെഴുത്തു പ്രതികളുമായി ഒത്തുനോക്കി പിഴ തിരുത്തി ഫുട്ടുനോട്ടും എഴുതിച്ചേർത്ത് അച്ചടിപ്പിക്കത്തക്കവണ്ണം ഞാൻ സജ്ജമാക്കി വെച്ചിരിക്കുന്നു.”

ആറാം മാർത്തോമ്മായുടെ (വലിയ മാർ ദീവന്നാസ്യോസിന്റെ) പ്രസ്തുത സഭാചരിത്ര ഡയറി ഒന്നാം മാർത്തോമ്മാ മുതൽക്കേ എഴുതി വന്നിരുന്ന വിലയേറിയ ഒരു റിക്കാർഡാണ്. അതിന് സാധാരണ ഗ്രന്ഥവരി എന്നാണ് പേർ വിളിച്ചു പോന്നിരുന്നത്. സെമിനാരിക്കേസിൽ തോമസ് അത്താനാസ്യോസ് മെത്രാപ്പോലീത്തായോടു കോടതി ഈ ചരിത്രഗ്രന്ഥത്തിന്റെ പ്രതി കോടതിയിൽ ഹാജരാക്കാൻ ആവശ്യപ്പെട്ടപ്പോൾ അദ്ദേഹം അതു ഹാജരാക്കുകയുണ്ടായില്ല. അതു പള്ളിക്കര പള്ളിയിൽ വെച്ചു മോഷണം പോയി എന്നാണ് അദ്ദേഹം കോടതിയിൽ അന്നു മൊഴി കൊടുത്തത്.

റോയൽ കോടതി ജഡ്ജ്മെന്റിന്റെ 34-ാം ഖണ്ഡികയിൽ കോടതി, മാർ അത്താനാസ്യോസിന്റെ ഈ മൊഴിയെപ്പറ്റി ഇപ്രകാരം പറയുന്നു: “മേൽ വിവരിച്ച വായ്മൊഴികളുടെ ഭാഗങ്ങളിൽ നിന്ന് രണ്ടാമത്തെയോ മൂന്നാമത്തെയോ നൂറ്റാണ്ടു മുതലുള്ള സുറിയാനിസഭയുടെ ചരിത്രങ്ങൾ എഴുതിയിരിക്കുന്ന ഒരു പുസ്തകം സിമ്മനാരിയിൽ (കോട്ടയം) അപ്പീൽ അന്യായക്കാരന്റെ (മാർ തോമസ് അത്താനാസ്യോസിന്റെ) കൈവശത്തിൽ ഉണ്ടായിരുന്നു എന്നതും അതു പുരാതനമായിട്ടും യഥാർത്ഥമായിട്ടുള്ളതാകുന്നു എന്നതും നിസ്സംശയമാണ്. അങ്ങനെയുള്ള ഒരു റിക്കാർട്ടിനാൽ ഇപ്പോൾ നമ്മുടെ മുമ്പാകെയുള്ള ഈ തർക്കത്തെ പൂർണ്ണമായിട്ടും തൃപ്തികരമായിട്ടും തീർച്ചപ്പെടുത്താമെന്നുള്ളതിനാലും യാതൊരു സംശയവുമില്ല. അപ്പീൽ വാദി (മാർ തോമസ് അത്താനാസ്യോസ്) ആ റിക്കാർട്ടിനെ ഹാജരാക്കിയിട്ടില്ല. അതിനെ ഹാജരാക്കാതെയിരുന്നതിന്റെ സമാധാനം അയാളുടെ സ്വന്ത വാക്കുകളിൽ കാണിക്കുന്നു.”

മേൽപ്പറഞ്ഞ ഗ്രന്ഥവരിയാണ് ഈ റിക്കാർഡ്. അത് മുൻ മെത്രാന്മാർ അവരുടെ കാലത്തു തുടർച്ചയായി എഴുതി വന്നിരുന്നതും ആറാം മാർത്തോമ്മായുടെ കാലത്ത് അദ്ദേഹം അതുവരെ എഴുതിച്ചേർത്തതുമായിരുന്നു. ഇതാണ് ഗ്രന്ഥവരി അഥവാ ആറാം മാർത്തോമ്മായുടെ സഭാചരിത്ര ഡയറി. ഞാൻ ഈ ഗ്രന്ഥം കണ്ടിട്ടുണ്ട്. വട്ടശ്ശേരി മെത്രാച്ചനും, കല്ലാശ്ശേരി ബാവായും, മനോരമ എഡിറ്ററായ ശ്രീ. എൻ എം. ഏബ്രഹാം അവർകളും ഇതു വാങ്ങിക്കണ്ടിട്ടുള്ളതാണ്. ഇത് അച്ചടിപ്പിക്കുന്നതിനെപ്പറ്റി എൻ. എം. ഏബ്രഹാം ശ്രീ. ചിത്രമെഴുത്തിനയച്ച കത്തുകൾ എന്റെ പക്കൽ ഉണ്ട്.

(ഒന്നാം പതിപ്പിൽ ചിത്രമെഴുത്തിന്റെ മകൻ ജോർജ് വർഗീസ് മദ്രാസ് എഴുതിയ അടിക്കുറിപ്പാണിത്)



**മാർത്തോമ്മൻ പൈതൃകസംഗമം തെക്കൻ മേഖലാ ദീപശിഖയെ തിരുവല്ല പൗരാവലി സ്വീകരിച്ചു.**



**മാർത്തോമ്മൻ പൈതൃകസംഗമം തെക്കൻ മേഖലാ ദീപശിഖയെ നിരണം ഭദ്രാസനത്തിലെ നിരണം വലിയപള്ളിയിൽ സ്വീകരിച്ചു.**

# പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സഭാ സമാധാന പരിശ്രമം

## ഡോ. ചെറിയാൻ ഈപ്പൻ

1976-ലെ റഷ്യൻ പാത്രിയർക്കീസ് പീമന്റെ ഇന്ത്യാ സന്ദർശനത്തിനു മുമ്പായി 1975-ൽ റഷ്യയിൽ നിന്നു വന്ന രണ്ട് തിരുമേനിമാരോടൊപ്പമാണ് മലങ്കരസഭയിലെ കൊല്ലം ഭദ്രാസന മെത്രാപ്പോലീത്ത പ്രൗഢസുന്ദരനായ മാത്യൂസ് മാർ കൂറിലോസ് തിരുമേനിയെയും ഞാൻ പരിചയപ്പെടുന്നത്. കൂറിലോസ് തിരുമേനി പിന്നീട് മലങ്കരസഭയുടെ കാതോലിക്കാ ബാവായും ആയി.

1992-ൽ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി "ഞാനും ബാവായും അടുത്ത ആഴ്ച മോസ്കോയിൽ വരുന്നുണ്ട്. ചെറിയാച്ചൻ അവിടെ കാണുമല്ലോ" എന്നൊരു സന്ദേശം കിട്ടി. കാണും എന്ന് മറുപടിയും കൊടുത്തു. വരവിന് രണ്ടു ദിവസം മുമ്പ് ഗ്രിഗോറിയോസ് തിരുമേനി അറിയിച്ചു. എനിക്ക് സുഖമില്ല. ബാവാ മാത്രമേ വരുന്നുള്ളൂ. ചെറിയാച്ചൻ ബാവയെ നോക്കിക്കൊള്ളുമല്ലോ. ഞാൻ ചോദിച്ചു. "എങ്ങനെ നോക്കണമെന്നാ പറയുന്നത്?" ഇപ്പോൾ നൊയമ്പുകാലമായതുകൊണ്ട് ഭക്ഷണകാര്യം പ്രത്യേകം ശ്രദ്ധിക്കണം. പള്ളിയിലും മീറ്റിംഗുകൾക്കും ഒക്കെ കൂടെ പോകണം. നോക്കിക്കോളാം എന്നു മറുപടിയും കൊടുത്തു. പിറ്റേദിവസം ഒരു അഞ്ചു മണി സന്ധ്യയ്ക്ക് ബാവായുടെ ഫോൺ വന്നു ദുബായിൽ നിന്ന്. "ചെറിയാച്ചനല്ലേ? ഇതു ബാവയാണ്. നാളെ മോസ്കോയിൽ വരികയാ. എയർപോർട്ടിൽ ചെറിയാച്ചൻ കാണുകയില്ലേ?" ഞാൻ പറഞ്ഞു. "കാണുമല്ലോ. ഒന്നുകൊണ്ടും വിഷമിക്കേണ്ട, ബാവാ തിരുമേനി ഇങ്ങു വന്നാട്ടെ." "ഇന്നിവിടെ (ദുബായിൽ) വലിയ ആഘോഷമായിരുന്നു. എല്ലാ പള്ളിക്കാരും ചേർന്നുള്ള സ്വീകരണമായിരുന്നു. ഒരു ഒന്നര മണിക്കൂറോളം ഉണ്ടായിരുന്നു കൈമുത്ത്." "ബാവാ തിരുമേനി ഒന്നുകൊണ്ടും വ്യസനപ്പെടേണ്ട. ഇവിടെ വന്നാൽ ഒരു ഒന്നര മിനിട്ടു കൊണ്ടു കൈമുത്ത് തീർത്തു തരാം." "അതെന്താ ചെറിയാച്ചാ അങ്ങനെ? ഇവിടെ മലയാളി സുറിയാനി ക്രിസ്ത്യാനി ആയി ഞാൻ മാത്രമേയുള്ളൂ." ബാവാ തിരുമേനി പിറ്റേന്ന് കൃത്യസമയത്ത് ദുബായിൽ നിന്നു വന്നു. ദാനിയേലോവ്സ്കി മൊണാസ്ട്രിയിൽ പാത്രിയർക്കീസിന്റെ ഗസ്റ്റ്ഹോട്ടലിൽ ആണ് താമസം ക്രമീകരിച്ചിരിക്കുന്നത്. ഇന്ത്യയിൽ അന്നുവന്ന അലക്സേയ് മെത്രാപ്പോലീത്തായാണ് പാത്രിയർക്കീസ് അലക്സേയ് രണ്ടാമനായി ബാവായുടെ ആതിഥേയനായത്. അദ്ദേഹം കേരളത്തിൽ വന്നപ്പോൾ കോട്ടയത്ത് ശ്രീ. പി. സി. എബ്രഹാമിന്റെ വസതിയിലാണ് താമസിപ്പിച്ചിരുന്നത്. അന്ന് കോട്ടയത്ത് മെച്ചപ്പെട്ട ഹോട്ടലുകൾ ഇല്ലായിരുന്നു.

ബാവാതിരുമേനിക്ക് വീട്ടിൽനിന്ന് ഉണ്ടാക്കിയ ചോറും മലക്കറികളും കൂണുകറിയുമൊക്കെ കൊടുത്തു. നൊയമ്പാണ്. തൈരുപോലും കഴിക്കുകയില്ല. രാവിലെ 12 മണി വരെ ഒന്നും കഴിക്കുകയില്ല എന്നും പറഞ്ഞു.

പിറ്റേദിവസം റഷ്യൻ ഓർത്തഡോക്സ് പള്ളിയിൽ രാവിലെ കുർബ്ബാനയ്ക്ക് കൊണ്ടുപോയി. ഒരു കസേര കൊടുത്ത് മദ്ബഹയിൽ ബാവയെ ഇരുത്തി. വളരെ ശ്രദ്ധയോടും ഭക്തിയോടും കൗതുകത്തോടും ബാവ എല്ലാം ശ്രദ്ധിച്ചു കാണുകയും കേൾക്കുന്നുമുണ്ടായിരുന്നു. ലിറ്റർജി കഴിഞ്ഞ് ട്രാപ്പീസിന് ക്ഷണിച്ചു (പുരോഹിതന്മാരുടെ ഭക്ഷണം). 12 മണി ആകാത്തതിനാൽ പോയില്ല. ഹോട്ടൽമുറിയിൽ ഞാൻ ക്രമീകരിച്ച ഭക്ഷണവും പ്രത്യേകിച്ച് ചോറും കൂണുകറിയും ഒക്കെകൂട്ടി നല്ലവണ്ണം ഭക്ഷണംകഴിച്ച് മയങ്ങി. ഒരു നാലു മണിയോടെ എഴുന്നേറ്റ് എന്നോട് ചോദിച്ചു. "ചെറിയാച്ചാ, ഈ കുർബ്ബാനയ്ക്കിടയിൽ ഇടയ്ക്കിടയ്ക്ക് ഉച്ചത്തിൽ ശുശ്രൂഷക്കാർ, ഇവോ വേക്കി വെക്കോ എന്ന് ഉച്ചത്തിൽ പറയുന്നത് എന്ത് കാര്യത്തിനാ?" ഞാൻ ചോദിച്ചു, "ഈ...വോ....വേക്കി വെക്കോ ആമീൻ! ഇതാണോ?" "അതേ, ഞാൻ പറഞ്ഞു: നിങ്ങളു വല്ല കാശുംകൊണ്ടു വന്നിട്ടുണ്ടെങ്കിൽ, അത് വച്ചേച്ച് പൊക്കോ" എന്നാണ്. ബാവാതിരുമേനി ഉച്ചത്തിൽ ചിരിച്ചു. ഞാനുടൻതന്നെ അത് "എന്നുമെന്നേക്കും തന്നെ... ആമീൻ" എന്നാണെന്നു ശരിതർജ്ജമ പറഞ്ഞു കൊടുത്തു.



റഷ്യൻ പാത്രിയർക്കീസിന്റെ അലക്സേയ് രണ്ടാമന്റെ ഔദ്യോഗിക വിരുന്നിന് 5 മെത്രാപ്പോലീത്തമാർ പങ്കെടുത്തിരുന്നു. തുടർന്ന് സെർഗേയ്പൊസ്സാദ്, മത്രോണ കന്യാസ്ത്രീമഠം, പുനർനിർമ്മാണം കഴിക്കുന്ന ക്രൈസ്റ്റ്സേവിയർ ചർച്ച് തുടങ്ങിയ സ്ഥലങ്ങളും മ്യൂസിയങ്ങളും സന്ദർശിച്ചു. മലങ്കര കാതോലിക്കാ ബാവായ്ക്കുവേണ്ടി ഞാനും ഒരു വിരുന്ന് ഒരുക്കി. വിരുന്നിൽ റഷ്യൻ പാത്രിയർക്കീസ് അദ്ദേഹത്തിന്റെ അടുത്തിരിക്കാൻ എന്നോട് പറഞ്ഞു. സംഭാഷണത്തിൽ: നമ്മുടെ രണ്ട് സഭകളും കൂടുതൽ അടുക്കണമെന്നും, അതിനായി ഞങ്ങളുടെ വാത്സല്യപുത്രൻ ചെറിയാനെ ചുമതലപ്പെടുത്തുകയും ആണെന്നും ബാവ പറഞ്ഞു. ഉടനെ റഷ്യൻ പാത്രിയർക്കീസ് പറഞ്ഞു ബ്രദർ സഖറിയ (ചെറിയാൻ) ഞങ്ങളുടെ പ്രിയ പുത്രനാണെന്ന് തിരുത്തിപ്പറഞ്ഞു. (ഇന്നും, റഷ്യൻ പള്ളിക്കാരെല്ലാവരും ബ്രാത്ത് സഖറിയ എന്നാണ് വിളിക്കുന്നത്. സഖറിയ എന്റെ മാമോദീസ പേരാണ്. റഷ്യയിൽ മാമോദീസപേരും ഔദ്യോഗിക പേരും ഒന്നുതന്നെയായിരിക്കും. ചെറിയ കഥകളിത്തലയും വള്ളവുമൊക്കെ റഷ്യക്കാർക്ക് സമ്മാനവും നൽകി. വലിയ ഐക്കോണുകൾ ബാവായ്ക്കും ആതിഥേയർ സമ്മാനമായി നൽകി. രണ്ടു ദിവസത്തിനുശേഷം ക്രെംലിൻ കൊട്ടാരവളപ്പിലെ ഏറ്റവും തല ഉയർത്തിനിൽക്കുന്ന ത്സാർ രാജാവിനും രാജകുടുംബത്തിനുമായി മാത്രമായുള്ള ചരിത്രപ്രസിദ്ധമായ ദൈവമാതാവിന്റെ നാമത്തിലുള്ള പള്ളിയുടെ (ഉസ്പെൻസ്കി കത്തീഡ്രൽ) ഉപയോഗം റഷ്യൻ ഓർത്തഡോക്സ് ചർച്ചിന് കൈമാറുന്ന ചടങ്ങിനുള്ള പാത്രിയർക്കീസിന്റെ ക്ഷണക്കത്തും ബാവായ്ക്കും എനിക്കും ഫാമിലിക്കുമായി നൽകി ബാവ ആ ചടങ്ങിന് രണ്ടുദിവസം മുമ്പ് യാത്രയായി. ഞാനും മകളും വലേറിയയും ചരിത്രപ്രസിദ്ധമായ ആ ചടങ്ങിൽ പങ്കെടുത്തു. റഷ്യൻ പ്രസിഡന്റ് ബോറിസ് എത്സ്റ്റിൻ റഷ്യൻ പാത്രിയർക്കീസിന് ഉപയോഗിക്കുവാനുള്ള അവകാശം കൈമാറുകയായിരുന്നു. ആദ്യമായി കത്തിച്ച മെഴുകുതിരി കൈയിൽപിടിച്ച് എത്സ്റ്റിൻ

നടത്തിയ പ്രസംഗം നേരിട്ട് കേൾക്കാനുള്ള അവസരം എനിക്കുണ്ടായി. (1917-ൽ പാത്രിയർക്കീസ് റ്റീഖൻ സ്ഥാനാരോഹണം ചെയ്യുവാനായി ഈ പള്ളിയിൽ എത്തിയപ്പോൾ പുരോഹിതന്മാരെയും വിശ്വാസികളെയും ബോൾഷേവിക്കുകൾ വെടിവച്ച്കൊന്ന് പള്ളിക്കുചുറ്റും ഇട്ടിരിക്കുന്നതുകണ്ട് മടങ്ങിപ്പോയി. പിന്നീട് ക്രൈസ്റ്റ് ദ സേവിയർ ചർച്ചിലാണ് സ്ഥാനാരോഹണചടങ്ങ് നടന്നത്. വളരെ വലിപ്പമുള്ള ആ പള്ളി 1935-ൽ മുഴുവനോടെ ഡൈനാമിറ്റ് ഇട്ട്തകർക്കുകയും അവിടെ പൊതുജനങ്ങൾക്കായി നീന്തൽകുളമുണ്ടാക്കുകയും ചെയ്തു. 2000-ൽ ആണ് ആ പള്ളി പുനർനിർമ്മാണം ചെയ്തത്. ഇവിടെയാണ് ഇപ്പോൾ പ്രധാനപ്പെട്ട ഉയിർപ്പ് പെരുന്നാളും ക്രിസ്തുമസ് ആഘോഷങ്ങളും കുർബ്ബാനയും ഒക്കെ നടക്കുന്നത്. റഷ്യൻ പാത്രിയർക്കീസും, റഷ്യൻ പ്രസിഡന്റും പ്രധാനമന്ത്രിയും മോസ്കോമേയറും പട്ടാളമേധാവികളും ഒക്കെ പങ്കെടുക്കുന്ന പകിട്ടേറിയ ഔദ്യോഗിക കുർബ്ബാന. ഉയിർപ്പുപെരുന്നാളാണ് റഷ്യയിലെ ഏറ്റവും പ്രധാനപ്പെട്ട പെരുന്നാൾ.

നാലു വയസ്സായ എന്റെ മകളെയും ഭാര്യയെയും പ്രത്യേകം അനുഗ്രഹിക്കാനായി പോകുന്ന അന്ന് ചെറിയാച്ചന്റെ വീട്ടിൽ വന്ന് ഉച്ചനമസ്കാരം കഴിഞ്ഞ് അവിടുന്ന് നേരെ എയർപോർട്ടിലേക്ക് പോകാൻ പ്ലാനിട്ടോ എന്ന് പറഞ്ഞു. ഞാൻ അതനുസരിച്ച് ആകെ രണ്ടു ചെറിയമുറി മാത്രമുണ്ടായിരുന്ന ഫ്ളാറ്റിൽ ഭക്ഷണം ക്രമീകരിച്ചു.

സംഭവം ഗുരുരതരമായ പ്രശ്നമായി. റഷ്യൻ ഓർത്തഡോക്സ് സഭയിലെ ഒരു തിരുമേനിയും രണ്ട് ഡീക്കന്മാരും ഭക്ഷണത്തിനു വന്നിട്ട് എയർപോർട്ടിലേക്ക് യാത്രയാക്കണമെന്ന് നിർബന്ധിച്ചു. അവർ വരുന്നത് വലിയ കറുത്ത ചൈക്ക കാറിലാണ്. ക്വാർട്ടേഴ്സിനു മുമ്പിൽ പാർക്കുചെയ്യുവാൻ സ്ഥലം കിട്ടുമോ ഒന്നുമറിയാതെ വിഷമിച്ചെങ്കിലും അതൊരു പ്രശ്നമാകാതെ ഡ്രൈവർ റോഡിൽ പാർക്ക് ചെയ്തു. സോവിയറ്റുകാലത്തിന്റെ രഹസ്യപോലീസ് VIP ക്കു വേണ്ടുന്ന എല്ലാ നിർദ്ദേശങ്ങളും ഡ്രൈവർക്കു നൽകിയിരുന്നു. റഷ്യൻ മെത്രാച്ചൻ ആന്ദ്രേ മെത്രാപ്പോലീത്താ ഒരു ആജാനുബാഹുവായിരുന്നു. തൊപ്പിയൊക്കെ വച്ച് ഫ്ളാറ്റിനകത്ത് ചരിഞ്ഞൊക്കെ കയറേണ്ടി വന്നു. ആ തിരുമേനിയെയും രണ്ട് ഡീക്കന്മാരെയും സ്വീകരിച്ചശേഷം അകത്തുള്ള ഒരു ചെറിയ മുറിയിൽ അവരെ കയറ്റി നോക്കുമ്പോൾ ബാവാതിരുമേനി കിഴക്കോട്ടും നോക്കി ഉച്ചനമസ്കാരം തുടങ്ങിക്കഴിഞ്ഞു. കുമ്പിടീൽ തുടർച്ചയായപ്പോൾ റഷ്യക്കാർ മടിച്ച് പുറകിൽനിന്നു. പ്രാർത്ഥനയും 40 കുമ്പിടീലുകൾക്കും ശേഷം അവിടെയുണ്ടാക്കിയ നോമ്പുഭക്ഷണം എല്ലാവരും സന്തോഷത്തോടെ കഴിച്ചു. ബാവാ തിരുമേനിക്കിഷ്ടപ്പെട്ട കൂണുകറി എന്റെ ഭാര്യ ലേന അന്നും ഉണ്ടാക്കിയിരുന്നു. ഭക്ഷണത്തിനുശേഷം എല്ലാ ആദരവോടുംകൂടെ എയർപോർട്ടിലേക്കു യാത്ര പുറപ്പെട്ടു. VIP ലോഞ്ച് വഴിയൊക്കെയായതിനാൽ യാതൊരു ബുദ്ധിമുട്ടുമില്ലാതെ എയർപോർട്ടിൽ യാത്രയാക്കി. നാട്ടിൽ വന്നുകണ്ടുകൊള്ളാമെന്ന് ഞാൻ ഉറപ്പും കൊടുത്തു. ലേനയെയും മകൾ ലേറയ്ക്കുമൊത്ത് വരണമെന്ന് പറഞ്ഞ് പലതവണ ക്ഷണിക്കുകയും ചെയ്തു. നാട്ടിൽ പലതവണ ഞാൻ ഒറ്റയ്ക്കുവന്നു മാത്രമേ ബാവയെ കണ്ടുള്ളൂ. ബാവ, സംസാരത്തിനിടയിൽ പ്രാർത്ഥനയ്ക്കു സമയമായി എന്നു പറഞ്ഞ് പ്രാർത്ഥന തുടങ്ങും. ട്രെയിനിലായാലും കാറിലായാലും പ്ലെയിനിലായാലും കൃത്യസമയത്ത് പ്രാർത്ഥന നടത്തുന്ന ഒരു സ്വഭാവം, കൃത്യനിഷ്ഠ, അദ്ദേഹത്തിനുണ്ടായിരുന്നു.

ബാവയ്ക്ക് 90 വയസ്സായപ്പോൾ തൊണ്ണൂറ് പൂക്കളുമായി നേരിട്ടുചെന്ന് ആശംസകൾ അർപ്പിച്ചു. ചെറിയാച്ചൻ ഇത്രയും പൂക്കളുടെ പൈസ കൊണ്ടുവന്നിരുന്നെങ്കിൽ അത് ഉപയോഗപ്രദമായിരുന്നേനേം എന്ന് പൂക്കൾ വാങ്ങിച്ചുകൊണ്ട് എനിക്ക് നന്ദി പ്രകടനംചെയ്തു. ഞാൻ ദുഃഖിതനായി. “എന്റെ കൂടെ അത്താഴം കഴിച്ചിട്ടേ പോകാവൂ” എന്നായി ബാവ. സന്ധ്യാനമസ്കാരവും കഴിച്ച് അത്താഴമുറിയിൽ ചെന്നു. മേശ നിറഞ്ഞ് ചോറും കറികളും നിറഞ്ഞ വിഭവങ്ങൾ. ഇതുതന്നെ അവസരം എന്ന് കരുതി ഞാൻ പറഞ്ഞു, “ബാവാ തിരുമേനീ ആ ശാസ്താംകോട്ടയിൽ ഒരുപാട് ക്രമീകരണങ്ങൾ ചെയ്തിട്ടുണ്ടല്ലോ. അതെന്തിനാണ്?” ബാവാ തിരുമേനി വാചാലനായി. “അവിടെ ഒരു ആത്മീയകേന്ദ്രമാക്കാനും അവിടെ കബറടങ്ങാനുമാണ് എന്റെ ആഗ്രഹം.” “അതെത്രയോ നല്ല കാര്യമാണെന്നോ! ബാവാതിരുമേനിക്ക് 90 വയസ്സായി, ഇനി ശാസ്താംകോട്ടയിലേക്ക് സമയമായി. അവിടെ ഒരു ആശ്രമം തുടങ്ങി ഈ ബദ്ധപ്പാടിൽനിന്നുമൊക്കെ മോചനംനേടണം. ഞാനും കൂടെ വന്ന് അവിടെ താമസിക്കാം. ബാവാതിരുമേനി സ്വർഗ്ഗത്തിൽപോയിട്ടുവേണം എനിക്കും അവിടെ വരാൻ.” ബാവ ചിരിച്ചുകൊണ്ടുപറഞ്ഞു: “ദൈവം നിങ്ങളെയൊക്കെ ശിക്ഷിക്കുമ്പോൾ ഒരടി മാത്രമേ തരൂള്ളുവെങ്കിൽ ബാവാമാർക്ക് പത്തടി തരും.” ഞാൻ പറഞ്ഞു. “ആ ശിക്ഷകൾ ഇല്ലാതാക്കാൻ ആശ്രമജീവിതം തുടങ്ങാം. എല്ലാ വിഭാഗത്തിൽപെട്ടവരേയും വിളിച്ചുകൂട്ടി ഏഴുനേരം പ്രാർത്ഥിക്കാം.” അല്പം മൗനത്തിനുശേഷം ബാവ പറഞ്ഞു: “അതിന് മാനേജിംഗ് കമ്മറ്റിയോട് പറഞ്ഞ് അനുമതി വാങ്ങണം.” ഞാൻ സ്തംഭിച്ചുപോയി.

അർമേനിയയിൽ 1700-ാം ക്രിസ്ത്യാനി സമ്മേളനത്തിൽ അർമേനിയൻ പ്രസിഡന്റ് കൊച്ചെറിയാൻ അദ്ദേഹത്തിന്റെ റസിഡന്റ്സ് ബാവായ്ക്ക് താമസിക്കാൻ നൽകി. പാത്രിയർക്കീസ് ബാവാ ആ കൂട്ടായ്മയിൽ വരാതെ മാറി നിന്നു. അസുഖം മുട്ടിനുള്ള വേദനയായിരുന്നു എന്ന് സന്ദേശം അയച്ചു. ഏറെ പ്രതീക്ഷ ആയിരുന്നു ആ സമ്മേളനത്തോടനുബന്ധിച്ചുള്ള സംഭാഷണങ്ങളിൽ.

അവസാന കാലഘട്ടങ്ങളിൽ ദേവലോക അരമനയിൽ അവശനിലയിൽ ആയിരുന്നപ്പോൾ ബാവാതിരുമേനിയെ കാണാൻപോയി. എന്റെ കൈയിൽ ആഥോസ്സ് മലയിൽ നിന്ന് സന്യാസികൾ വാഴ്ത്തിതന്ന തൈലവും മൂറോനും കുന്തിരിക്കവുമുണ്ടായിരുന്നു. ഡോ. കെ. എം. ജോർജ് അച്ചനും തദവസരത്തിൽ അരമനയിലുണ്ടായിരുന്നു. കുന്തിരിക്കം കത്തിച്ച് തൈലക്കുപ്പി തുറന്ന് ബാവായുടെ ശരീരത്തിൽ ഞാൻ പുരട്ടി. അവശനും അസ്വസ്ഥനുമായിരുന്ന ബാവായുടെ കൈ മുത്തി മടങ്ങി. പിന്നീട് ബാവായുടെ ആഗ്രഹംപോലെ ശാസ്താംകോട്ട ദയറാ ഒരു തീർത്ഥാടനകേന്ദ്രമായി മാറി.

2005-ൽ കുമരകം ടാജ് റിസോർട്ടിൽ ബാവാതിരുമേനിക്ക് വിഭവസമൃദ്ധമായ ഒരു മേശ ഒരുക്കി. ബാവാ വന്നു. ഉടനെതന്നെ ഉച്ചനമസ്കാരവും നടത്തി ഭക്ഷണത്തിനിരുന്നു. വളരെ സന്തോഷവാനായി ഭക്ഷണം ആസദിച്ചു കഴിക്കുന്നതു കണ്ടു. ബാവാ എന്നെ ഉറ്റുനോക്കിക്കൊണ്ടു പറയുന്നു, “എനിക്ക് ചില പ്രധാന കാര്യങ്ങൾ ചെറിയാച്ചനോടു പറയുവാനുണ്ട്. ചെറിയാച്ചന് ദമാസ്കസ് വരെയൊന്ന് പോകാമോ?” “അതെന്തിനാ ബാവാ തിരുമേനി?” “ദമാസ്കസിനു പോയി പാത്രിയർക്കീസിനെ കാണണം.” “കാണാമല്ലോ. എന്താ പറയേണ്ടതെന്നു ബാവാതിരുമേനി പറഞ്ഞില്ലല്ലോ!” “എല്ലാത്തിനും ഞാൻ എഴുത്തും രേഖകളും തരാം. നേരിട്ടു കാണണം. നമ്മുടെ ഒരു തിരുമേനി വഴിയും അവിടെയുള്ള നമ്മുടെ നാട്ടുകാരൻ തിരുമേനി വഴിയായും കാണാൻ പോകരുത്. എഴുത്തും, ഭരണഘടനയുടെ കോപ്പിയും ഹൂദായകാനോനിന്റെ കോപ്പിയും അവസാനത്തെ പാത്രിയർക്കീസിന്റെ കത്തിടപാടുകളുടെ കോപ്പിയും ഒക്കെ ചെറിയാച്ചൻ ഇവിടുന്നു പോകുന്നതിനു മുമ്പ് ഞാൻ കൊണ്ടെത്തിക്കും.” ഞാൻ പെട്ടെന്ന് ചോദിച്ചു: “രണ്ടോ മൂന്നോ തിരുമേനിമാരുടെ സംഘത്തെ അങ്ങോട്ട് അയക്കാൻമേലേ? നേരിട്ട് ഫോണിൽ പാത്രിയർക്കീസുമായി സംസാരിക്കാൻ മേലേ?” “ഇതെല്ലാം ഞാൻ നോക്കി. ഒന്നും നടക്കുകേല. അവിടെയുള്ള ജൂലിയോസ് തിരുമേനിയുടെ കൈവശം ഒരു കത്തും ഒരു സ്വർണ്ണമോതിരവും പാത്രിയർക്കീസ് ബാവായ്ക്ക് കൊടുത്തയച്ചു. അത് അദ്ദേഹം കൊടുത്തില്ല എന്നു മാത്രമല്ല ഞാൻ പാത്രിയർക്കീസ് ബാവായ്ക്ക് എതിരാണെന്ന് ധരിപ്പിക്കുകയും ചെയ്തു എന്നാണ് ഞാൻ മനസ്സിലാക്കുന്നത്. ഇവിടുത്തെ ഒരൊറ്റ തിരുമേനിയും ഇക്കാര്യം കേൾക്കുകയില്ല എന്ന് എനിക്കുറപ്പാണ്. എല്ലാവരും ഒരൊറ്റക്കെട്ടിലാണ്. എന്റെ സങ്കടം ഞാൻ ആരോട് എങ്ങിനെ പറയും?” ഞാൻ സമാധാനപ്പെടുത്തിപ്പറഞ്ഞു. “ഞാൻ എത്രയും വേഗം ദമാസ്കസിനുപോയി പാത്രിയർക്കീസിനെ കാണും വേണ്ടതു ചെയ്യുകയും ചെയ്യാം.”

ഉടനെതന്നെ ലോസ് ഏഞ്ചലസിലെ സിറിയൻ പള്ളിയിലെ തിരുമേനിയെ വിളിച്ച് ഒരു മീറ്റിംഗും നിശ്ചയിച്ചു. ആ തിരുമേനി, പാത്രിയർക്കീസ് ബാവായുടെ സെക്രട്ടറി കൂടിയായിരുന്നു. മുടങ്ങാതെ അടുപ്പമുണ്ടായിരുന്ന ലോസ് ഏഞ്ചലസിലെ തിരുമേനിയെ പോയി കാണുകയും അദ്ദേഹം അവിടെനിന്ന് ദമാസ്കസിൽ വിളിച്ചുപറഞ്ഞ് പാത്രിയർക്കീസുമായുള്ള എന്റെ എന്റെ മീറ്റിംഗ് നിശ്ചയിക്കുകയും ചെയ്തു. താമസിയാതെ മോസ്കോയിൽ എത്തുകയും സിറിയൻ വിസയും ദമാസ്കസസിനുള്ള ടിക്കറ്റും വാങ്ങി. ദമാസ്കസിലെ ഹോട്ടലിൽ രാത്രിയിൽ എത്തിച്ചേർന്ന് ഉടനെ പിറ്റേദിവസത്തെ മീറ്റിംഗ് നിശ്ചയിച്ച് ദൃഢമാക്കുകയും ചെയ്തു. ഉടനെ മറുപടി ഫോൺ കോൾ വന്നു. പാത്രിയർക്കീസ് സെന്റ് എഫ്രേം മൊണാസ്റ്ററിയിൽ പോകുന്നുണ്ട്. ഞാൻ കൂടി വരുന്നുണ്ടോ എന്നു ചോദിച്ചുകൊണ്ട് നിശ്ചയമായും വരുന്നു എന്നു മറുപടി പറയുകയും ചെയ്തു. പ്ലെയിനിൽവച്ചും എയർപോർട്ടിലും ഹോട്ടലിലും വച്ച ബാവാതിരുമേനിതന്ന എഴുത്തും ഡോക്യുമെന്റുകളും വായിച്ചു. കാര്യങ്ങൾ പിടികിട്ടി. അധികാരവടംവലിയും മേൽക്കോയ്മപോരും വാശിയും

പിടിവാശിയും ബാലിശമായ സാമ്പത്തിക പ്രശ്നങ്ങളും മാത്രം. ക്രൈസ്തവ ദൗത്യം ഇവിടെ അജണ്ടയിലില്ല. സഭ, സഭാകാര്യങ്ങൾ മാത്രം കൃത്യസമയത്തു തന്നെ പാത്രിയർക്കീസ് ബാവായുടെ അരമനയിലെത്തി. ഒരു സിറിയൻ അച്ചൻ എന്നെ കൂട്ടിക്കൊണ്ടുപോയി. പാത്രിയർക്കീസ് ബാവയും അദ്ദേഹത്തിന്റെ രണ്ട് സിറിയൻ അച്ചന്മാരും മാത്രമേ മുറിയിൽ കാണൂ എന്ന് പറഞ്ഞു. റഷ്യയിൽ നിന്ന് കൊണ്ടുപോയ മനോഹരമായ ഒരു വലിയ ഐക്കോൺ തുടക്കത്തിൽതന്നെ പാത്രിയർക്കീസിനു സമ്മാനിച്ചു. അദ്ദേഹം അത് അവിടെത്തെ ചാപ്പലിൽവക്കും എന്ന്പറഞ്ഞു വാങ്ങിച്ചു കുടിക്കാൻ അറബിക്കാപ്പി ഒരു കാൽത്തുടം കൊണ്ടുവച്ചു. എനിക്ക് കുടിക്കാൻ പ്രയാസം എന്നു കണ്ട് എന്നോട് പറഞ്ഞു. കുടിക്കാൻ കഴിയുന്നത്ര കുടിക്കുക. ഞാൻ ഡോക്യുമെന്റുകളുടെ കോപ്പികളും എഴുത്തും ഒക്കെ എന്നോട് ചോദിച്ചു. "കോൺസ്റ്റിറ്റ്യൂഷനിൽ ആദ്യം പറയുന്നത് സിറിയൻ ഓർത്തഡോക്സ് ബാവായാണ് സഭയുടെ പരമാദ്ധ്യക്ഷൻ എന്നല്ലേ? ഞാൻ പറഞ്ഞു. "അതേ. പിന്നെ എന്തിനാണ് ഇത്തരത്തിലുള്ള സന്ദേശങ്ങൾ?'" ഞാൻ പറഞ്ഞു. "ഇങ്ങോട്ടു പോരുന്നതിനു മുമ്പ് ഞാൻ നടത്തുന്ന ഫണ്ടു ചെയ്യുന്ന ഓർഫനേജിലെ പിള്ളേരോട് പ്രാർത്ഥിക്കാൻ പറഞ്ഞിട്ടാണ് പോന്നത്." "അതെന്തിനാ പിള്ളേരോട് പ്രാർത്ഥിക്കാൻ പറഞ്ഞത്?" ഉടനെ ഞാൻ പറഞ്ഞു. "അയ്യോ... മാർ അപ്രേം അല്ലേ പറഞ്ഞത് വയസ്സന്മാർ പിഴച്ചാൽ പൈതങ്ങളപേക്ഷിക്ക എന്ന്." പാത്രിയർക്കീസ് പുറകിൽ നിന്ന രണ്ട് സിറിയൻ അച്ചന്മാരെ തിരിഞ്ഞുനോക്കി. അവര് നല്ലവണ്ണം ചിരിക്കുന്നുണ്ടായിരുന്നത് പാത്രിയർക്കീസും ഞാനും കണ്ടു. താമസിയാതെ ഞാൻ പറഞ്ഞു. "നമുക്ക് ഈ പ്രശ്നങ്ങൾ പരിഹരിക്കേണ്ടേ?" "സഭാതർക്കങ്ങളെക്കുറിച്ച് മിസ്റ്റർ ചെറിയാൻ ബോധവാനാണോ?" കാര്യങ്ങൾ കുറെയൊക്കെ എങ്കിലും മനസ്സിലാക്കിയിട്ടുണ്ടോ? ഉടനെ ഞാൻ കൊണ്ടുവന്ന ബാവാ തിരുമേനിയുടെ എഴുത്തും മറ്റ് ഡോക്യുമെന്റുകളും പാത്രിയർക്കീസ് ബാവായ്ക്ക് നൽകി. ഓടിച്ചുവായിച്ചശേഷം എന്നോട് ചോദിച്ചു. "ഈ ഭരണഘടനയിലെ ആദ്യത്തെ വാക്യം എന്താണ്? ഒന്നു വായിച്ചാട്ടെ. ഞാൻ വായിച്ചു. മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന തലവൻ സിറിയൻ പാത്രിയർക്കീസ് ആയിരിക്കും. എന്നാൽ പിന്നെ എന്തിനാണ് എന്നെ ഈ കുരങ്ങു കളിപ്പിക്കുന്നത്? തുടർന്നങ്ങോട്ട് ദേഷ്യത്തിലും സങ്കടത്തിലും ഒക്കെയായി പാത്രിയർക്കീസ് ബാവായ്ക്കുണ്ടായ അനുഭവങ്ങൾ ഓരോന്നായിപ്പറയുവാൻ തുടങ്ങി. അത് ഏകദേശം ഒന്നരരണ്ടു മണിക്കൂർ നീണ്ടുനിന്ന വിവരണങ്ങളായിരുന്നു. കൈയ്പ്പേറിയ അദ്ദേഹത്തിന്റെ അനുഭവ വിവരണങ്ങൾ ഞാനിവിടെ കുറിക്കുന്നില്ല. കൃത്യം പന്ത്രണ്ടു മണി ആയപ്പോൾ ഞാൻ വിനയത്തോടെ ഒരു ടയിം ഔട്ടു വേണം. ഞാൻ അടുത്തുള്ള, ഞങ്ങൾ സംസാരിച്ചുകൊണ്ടിരുന്ന മുറിയുടെ ഒട്ടും അകലെ അല്ലാത്ത ചാപ്പൽ ചൂണ്ടിക്കാണിച്ചു കൊണ്ടു പറഞ്ഞു. ഞാനവിടെ അല്പം ഒന്നു ധ്യാനിച്ചിട്ടു വരാം. ബാവാ തലയാട്ടി. പരിചാരകരായ രണ്ട് അച്ചന്മാരിൽ ഒരാൾ എന്നെ കൂട്ടിക്കൊണ്ടു തൊട്ടടുത്തുള്ള ചാപ്പലിൽ കൊണ്ടുപോയി. ഞാൻ ഒറ്റയ്ക്ക് ചാപ്പലിൽ. സാധാരണ ട്രെയ്ഡ് യൂണിയൻ ചർച്ചകൾ എനിക്ക് നല്ല പരിചയമാണ്. മനേജ്മെന്റുമായി ഗവൺമെന്റ് പ്രതിനിധിയുമായി ലേബർ കമ്മീഷണറുമായി മറ്റു യൂണിയൻ പ്രതിനിധികളുമൊക്കെയായി ഒറ്റയ്ക്കും ഒരുമിച്ചുമൊക്കെ ചർച്ച ചെയ്താണ് എല്ലാവർക്കും അംഗീകൃതമായ ഒരു തീരുമാനമെടുക്കുന്നത്. ഇവിടെ ഇതാ ഒരു സഭാതലവനും അദ്ദേഹത്തിന്റെ പരാതികളും! മറ്റേ കക്ഷി ഇന്ത്യയിൽ കേരളത്തിലാണ്. കൂട്ടുചർച്ചയ്ക്ക് സാധ്യതയില്ല. ആകെയുള്ളത്. ദൈവം മാത്രം. ഞാൻ മുട്ടുകുത്തിനിന്ന് കരഞ്ഞു പ്രാർത്ഥിച്ചു. "ദൈവമേ ഒരു ഒത്തുതീർപ്പ് ഉണ്ടാക്കിത്തരണേ!" തിരിച്ച് ബാവയുടെ അടുത്തെത്തി അദ്ദേഹം അവിടെത്തന്നെയുണ്ടായിരുന്നു. ഒരിക്കൽകൂടി അറബി കാപ്പികൊണ്ടുവച്ചു. ഒരു സിപ്പ് കുടിച്ചിട്ട് ഞാൻ പറഞ്ഞു "ഞാനൊരു പത്ത് പോയിന്റ് സമാധാനത്തിനുവേണ്ടിയുള്ള ഫോർമുല എഴുതിക്കൊണ്ടുവന്നിട്ടുണ്ട്. പ്ലെയിനിൽ ഇരുന്ന് എഴുതിയതാണ്. കാതോലിക്കാ ബാവായോടും ഇക്കാര്യം സംസാരിക്കാൻ അവസരം കിട്ടിയിട്ടില്ല. പാത്രിയർക്കീസ് ബാവ ശ്രദ്ധാപൂർവ്വം ആ ഫോർമുല പല ആവർത്തി വായിച്ചു നോക്കിയ ശേഷം പറഞ്ഞു. നാട്ടിലെ സ്ഥിതിവിശേഷങ്ങൾ ഒന്നുകൂടി വിശദമായി പഠിച്ചശേഷം കാതോലിക്കാബാവയുമായി സംസാരിച്ചശേഷം ആകട്ടെ നമ്മുടെ അടുത്ത കൂടിക്കാഴ്ച."

അതാ പാത്രിയർക്കീസ് വീണ്ടും വാചാലനാകുന്നു. എക്യുമിനിക്കൽ പാത്രിയർക്കീസിനെയും റഷ്യൻ പാത്രിയർക്കീസിനെയും ഒക്കെ ജറുസലേമിൽവച്ച് കണ്ട കാര്യങ്ങളെക്കുറിച്ച് സംസാരിക്കാൻ തുടങ്ങി. എന്തു കാര്യത്തിനാണ് നിങ്ങൾ ജറുസലേമിൽ കണ്ടുമുട്ടിയത്? അത് ഈസ്റ്റേൺ ഓർത്തഡോക്സ് സഭകളുടെ പാത്രിയർക്കീസുമാരുടെ സിനഡായിരുന്നു. ജറുസലേം പാത്രിയർക്കീസ്, എക്യുമിനിക്കൽ പാത്രിയർക്കീസ്, റഷ്യൻ പാത്രിയർക്കീസ്, സ്ളവോണിക്ക് പാത്രിയർക്കീസുമാർ എല്ലാവരും ഉണ്ടായിരുന്നു. ക്ഷണിക്കപ്പെട്ട അതിഥിയായി സിറിയൻ പാത്രിയർക്കീസും പാത്രിയർക്കീസുമാരുടെ ആ സിനഡിൽ ഉണ്ടായിരുന്നു. റഷ്യൻ പാത്രിയർക്കീസ് അലക്സേയ് രണ്ടാമനാണ് അന്ന് സിനഡിൽ സംബന്ധിച്ചിരുന്നത്. ഇവരെല്ലാവരും കൂടി നിൽക്കുന്ന ഒരു ഫോട്ടോ (2000–ത്തിനോടടുത്ത് റഷ്യൻ ഓർത്തഡോക്സ് സഭാ പബ്ലിക്കേഷനിൽ ഞാൻ കണ്ടതായി ഓർക്കുന്നു.) പാത്രിയർക്കീസ് ബാവ ആ സമ്മേളനത്തിൽ സിറിയൻ ഓർത്തഡോക്സ് സഭയ്ക്ക് ഇന്ത്യയിലുണ്ടായിരിക്കുന്ന സംഘർഷങ്ങളെക്കുറിച്ച് വിവരിക്കുകയും മറ്റെല്ലാ പാത്രിയർക്കീസ് ബാവമാരും സിറിയൻ ഓർത്തഡോക്സ് സഭയുടെ നിലപാട് അംഗീകരിക്കുകയും പാത്രിയർക്കീസ് സഖായോട് അനുകമ്പ പ്രകടിപ്പിക്കുകയും ചെയ്തു എന്നു പറഞ്ഞു. ഏറ്റവും പഴക്കം ചെന്നതും ആദ്യത്തെ അപ്പോസ്തോലിക ക്രിസ്തീയസഭയാണ് സിറിയൻ ഓർത്തഡോക്സ് സഭയെന്നും ആവർത്തിച്ച് സഖാബാവ പഞ്ഞുകൊണ്ടിരുന്നു. ഏകദേശം നാലു മണിക്കൂറിലെ ആ സംസാരത്തിനുശേഷം ബാവാ സെന്റ് എഫ്രേം സെമിനാരിയിലേക്കു പോകാൻ ക്ഷണിച്ചു. ഞാൻ എന്റെ കാറിൽ ബാവയുടെ കാറിനു പിന്നിലായി യാത്രയായി. എനിക്ക് മുമ്പായി എത്തിയ ബാവാ എന്നെ ആതിഥേയനായി സ്വീകരിച്ച് അവിടത്തെ വിശാലമായ ഫുട്ബോൾ ഗ്രൗണ്ടുപോലുള്ള സ്ഥലം കാണിച്ചിട്ടു പറഞ്ഞു. "ഇവിടെയാണ് മുസ്ലീം ഭരണാധികാരികൾ ക്രിസ്ത്യാനികളെ കൊണ്ടുവന്ന് കാലുകൾ മുറിച്ച് എടുത്തെറിഞ്ഞിട്ട് നീതി നടക്കാനാവശ്യപ്പെട്ട സ്ഥലം. ക്രിസ്ത്യാനികൾ അന്ത്യോഖ്യായിൽ നിന്നുമാറി ഡമാസക്കസിൽ അഭയം പ്രാപിച്ചതെങ്ങിനെയാണ്."



ഞാൻ പിറ്റേന്നുതന്നെ മോസ്കോയിലെത്തുകയും ആ ആഴ്ചയിൽതന്നെ കേരളത്തിലെത്തുകയും ചെയ്തു. ബാവാതിരുമേനിയെ വിവരങ്ങൾ ധരിപ്പിച്ച ശേഷം വീണ്ടും ഞാൻ ദമാസ്കസിൽ എത്തി. വളരെ ദയനീയമായിരുന്നു പാത്രിയാർക്കേറ്റിലെ പെരുമാറ്റം. സിറിയൻ അച്ചന്മാർ അവിടെയുള്ള ഇന്ത്യക്കാരനായ യൂലിയോസ് തിരുമേനിയെ കാണുവാൻ പറഞ്ഞു. അദ്ദേഹം വളരെ ഉഴപ്പി പാത്രിയർക്കീസ് ഇന്ന് മുഴുവൻ എൻഗേജ്ഡ് ആണ്. അടുത്ത തവണ വരുമ്പോൾ കാണാം എന്നു പറഞ്ഞ് ഒഴിഞ്ഞുമാറി. വിഷണ്ണനായി, തിരിച്ച്, മോസ്കോയിലേക്ക് ടിക്കറ്റ് പ്രിപോൺ ചെയ്യുവാൻ മുറിയിൽ ഇരുന്നു. സിറിയൻ പള്ളിയിൽ നിന്നും ഒട്ടും അകലെ അല്ലാത്ത ഹോട്ടലിൽ താമസിച്ച എനിക്ക് ആരവവും കൊട്ടും കുഴൽവിളിയുമൊക്കെ കേൾക്കാൻ ഇടയായി. പുറത്തിറങ്ങി അന്വേഷിച്ചപ്പോൾ അറിഞ്ഞു. സിറിയൻപള്ളിയിൽ ഒരു കല്യാണമാണെന്ന് ഞാനങ്ങോട്ട്പോയി. ആഘോഷത്തിമിരത്തിൽ നിന്ന ഒരാളോടു ഞാൻ ചോദിച്ചു. "ഞാൻ ഇന്ത്യാക്കാരനാണ് സിറിയൻ കല്യാണം ഒന്നു കണ്ടാൽ കൊള്ളാമെന്ന്." അങ്ങേര് എന്നെ നേരെ മുമ്പിൽ കൊണ്ടുനിറുത്തി. അങ്ങിനെ ആഘോഷത്തോടെ ആരവത്തോടെ പെണ്ണും ചെറുക്കനും വന്ന് മദ്ബാഹയുടെ മുമ്പിൽ സ്ഥാനമുറപ്പിച്ചു. അകത്തുനിന്നു ആഘോഷത്തോടെ ആരവത്തോടെ പുരോഹിതർ അണിഞ്ഞൊരുങ്ങിവരുന്നു. നോക്കിയപ്പോൾ പ്രധാന പുരോഹിതൻ പാത്രിയർക്കീസ് ബാവാ സഖാ എന്നെ അതിഥികളുടെ മുൻനിരയിൽ കാണുന്നു. ഞാനവിടെനിന്ന് മാറി പുറകിൽ പോയിനിന്നു. ക്ലീലോബീദേദു

# ആസ്തിത്വത്തിന് ജീവൻ കൊടുത്ത മാർത്തോമ്മാ നസ്രാണിയെ ഉടുക്കു കൊട്ടി പേടിപ്പിക്കരുത്


## ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ


കയ്യടി കിട്ടാനും, കളം നിറഞ്ഞുനിൽക്കുന്ന വാർത്തകൾക്ക് മറ പിടിക്കാനും ആർക്കും എന്തും പറയാം. പറയുന്നതിലെ നെല്ലും പതിരും തിരിയാൻ മെനക്കെടാതെ അത് അന്തരീക്ഷത്തിലേക്ക് പറത്തി വിടുമ്പോൾ അതൊക്കെ വലിയ വാർത്തകളായി വരുന്ന ഒരു സ്ഥിതി വിശേഷം ഇപ്പോൾ നാട്ടിലുണ്ട്. പറയുന്നവർക്ക് ഔചിത്യം ഇല്ലെങ്കിലും കേൾക്കുന്നവർ അതിന്റെ ഔചിത്യം തിരിച്ചറിയേണ്ടതുണ്ട്. ഉന്നത സ്ഥാനങ്ങൾ അലങ്കരിക്കുന്നവർ ആൾക്കൂട്ടം കാണുമ്പോൾ 'വാ കീറിയ കോടാലി' എന്ന പോലെ എന്തും വിളിച്ചു പറയാം എന്ന് കരുതുന്നത് ഒരു ജനാധിപത്യ സംവിധാനത്തിൽ ഭൂഷണമല്ല. മാർത്തോമൻ പൈതൃകം പേറുന്ന മലങ്കര നസ്രാണിയെ സംബന്ധിച്ച് അകത്തുനിന്നും പുറത്തുനിന്നും, വിദേശത്തുനിന്നും സ്വദേശത്തുനിന്നും ഉണ്ടായിട്ടുള്ള ഇത്തരം പ്രതികൂല സാഹചര്യങ്ങളെ ജീവൻ കൊടുത്തു ചെറുത്ത പാരമ്പര്യവും ആണ് ഉള്ളത്. മലങ്കരസഭയുടെ അസ്തിത്വം പണയം വെക്കുവാനോ, വീതം വെക്കുവാനോ ഇനിയും മലങ്കര നസ്രാണിക്ക് ജീവനുള്ള കാലം ആരെയും അനുവദിക്കുകയും ഇല്ല. പരിശുദ്ധ സഭ അതിന് ആരെയും ഏൽപ്പിച്ചിട്ടുമില്ല. അധികാരത്തിന്റെ പിൻബലത്തിൽ അങ്ങനെ എന്തെങ്കിലും ഒക്കെ ആയി കളയാം എന്ന് ആർക്കെങ്കിലും തോന്നുന്നുവെങ്കിൽ അവർ മൂഢ സ്വർഗത്തിലാണ് എന്ന് മാത്രമേ പറയാൻ ആഗ്രഹിക്കുന്നുള്ളൂ. പരിശുദ്ധ സഭയെ സംബന്ധിച്ച് 'മലങ്കര സഭ' എന്നത് അതിന്റെ എല്ലാ അർത്ഥത്തിലും ഏകമായ ഒരു സഭയാണ്. അതിന്റെ അസ്തിത്വവും ഒന്നുതന്നെ. അത് വിശുദ്ധ മാർത്തോമാ ശ്ലീഹായുടെ ശ്ലൈഹീക പാരമ്പര്യത്തിൽ നിന്നുള്ള അസ്തിത്വമാണ്. മാർത്തോമാ ശ്ലീഹയുടെ പൈതൃകവും അസ്തിത്വവും ഏതെങ്കിലും സമ്മേളന വേദിയിൽ വച്ച് ആർക്കെങ്കിലും ഉച്ചഭാഷിണി വഴി പകർന്നുകൊടുക്കുവാൻ കഴിയുന്നതും അല്ല. ഈ ശ്രേഷ്ഠമായ അസ്തിത്വവും പൈതൃകവും പാരമ്പര്യവും കാത്ത് സൂക്ഷിച്ച വഴികളിൽ മട്ടാഞ്ചേരിയിലെ കൂനൻകുരിശിന്റെ തണൽ ഉണ്ട്, വൈദേശിക ആധിപത്യത്തിനെതിരായി പോരാടിയ പിതാക്കന്മാരുടെ പോരാട്ടവീര്യമുണ്ട്, അധിനിവേശ മുടക്കുകളെ അതിജീവിച്ച ചരിത്രം ഉണ്ട്. കാതോലിക്കേറ്റ് പുനഃസ്ഥാപനത്തിന്റെ ശോഭയുണ്ട്, ഇന്ത്യയുടെ പരമോന്നത നീതിപീഠത്തിൽ നിന്ന് ഉള്ള അസന്നിഗ്ധമായ വിധികളുടെ പിൻബലം ഉണ്ട്. പൗരാണികതയും ആചാര അനുഷ്ഠാനങ്ങളുടെ സുഗന്ധവും ഈ സഭയുടെ അസ്ഥിത്വത്തിന് ഉണ്ട് . ഇവ ഒന്നും കിമ്പളമോ, സംഭാവനയോ കൊടുത്ത് വാങ്ങാവുന്നതും അല്ല. അങ്ങനെ ആരെങ്കിലും വാക്ക് കൊടുത്തിട്ടുണ്ടെങ്കിൽ ഒരു മലർപ്പൊടിക്കാരന്റെ സ്വപ്നമായി അത് അവസാനിക്കുകയുള്ളൂ. അധികാരത്തിന്റെ ഹുങ്കും ധാഷ്ട്യവും ഉപയോഗിച്ച് മലങ്കര സഭയ്ക്ക് നേരെ വിരൽ ചുണ്ടുമ്പോൾ 'ഇതും കടന്നു പോകും' എന്ന ഒരു ഓർമ്മപ്പെടുത്തൽ മാത്രമേ പറയാനുള്ളൂ. ഭരണ തലങ്ങളിൽ ഇരിക്കുന്ന ഉത്തരവാദിത്തപ്പെട്ടവർ ഭരണഘടനയോടും, അലങ്കരിക്കുന്ന സ്ഥാനത്തോടും കൂറും പ്രതിബദ്ധതയുള്ളവരും പക്ഷപാതം കൂടാതെ സമൂഹത്തെ സേവിക്കുവാൻ കഴിവുള്ളവരും ആവണം. ഭാരതം പണ്ടേ തള്ളിക്കളഞ്ഞ 'ഭിന്നിപ്പിച്ചു ഭരിക്കുക' ചിറ്റമ്മ നയം ഇവിടെ വിലപ്പോവില്ല. അത്തരം നയങ്ങളോടും പ്രസ്താവനകളോടും മുള്ള ശക്തമായ പ്രതിഷേധം ഇവിടെ രേഖപ്പെടുത്തുന്നു.

പൗരസ്ത്യ കാതോലിക്കാ, മലങ്കര മെത്രാപ്പോലീത്താ എന്നീ മഹനീയ സ്ഥാനങ്ങൾക്ക് നേരെ മുഖം തിരിഞ്ഞു പോയവർ ഇപ്പോൾ ഈ നാമങ്ങളോട് വല്ലാത്ത ആഭിമുഖ്യവും സ്നേഹവും കാണിക്കുമ്പോൾ 'എന്റെ നാമമെടുത്ത് അവർ നിങ്ങളെ തെറ്റിക്കും' എന്ന തിരുവചനം സഭയെ സ്നേഹിക്കുന്ന വിശ്വാസികൾ ഓർത്തുകൊള്ളണം. പൗരസ്ത്യ കാതോലിക്കായിയും മലങ്കര മെത്രാപ്പോലീത്തായേയും തെരഞ്ഞെടുക്കുന്നതിന് മലങ്കരയിൽ അതിന്റേതായ ഒരു നിയമ സംവിധാനവും, ഭരണഘടനാ രീതിയും ഉണ്ട്. ജൂബിലി സമ്മേളനങ്ങളിൽ എവിടെനിന്നെങ്കിലും ആരെങ്കിലും വന്ന് പ്രഖ്യാപിക്കപ്പെടേണ്ട ഒരു പേരല്ല മലങ്കര മെത്രാപ്പോലീത്തായുടേത്. അതിന് അതിന്റേതായ അധികാരവും, മഹിമയും, ഉത്തരവാദിത്വവും ഉണ്ട്. അത് ഭാരതത്തിലെ സ്വതന്ത്ര ഓർത്തഡോക്സ് സഭയുടെ തലവന് മാത്രം ഉപയോഗിക്കുന്ന അധികാര സ്ഥാനമാണ്. ഭാരതത്തിന്റെ പരമോന്നത നീതിപീഠം അത് അസന്നിഗ്ധമായി പ്രഖ്യാപിച്ചിട്ടുള്ളതാണ്. അന്ന് മുഖം തിരിഞ്ഞു പോയവർക്ക് കാലിനടിയിലെ മണ്ണ് ഒലിച്ചു പോയപ്പോൾ ഉണ്ടായ മലങ്കര മെത്രാപ്പോലീത്താ സ്നേഹവും, അസ്തിത്വവും കൂറും ഈ വിശുദ്ധ സഭയെ ജീവനുതുല്യം സ്നേഹിക്കുന്ന സത്യവിശ്വാസികൾ തിരിച്ചറിയേണ്ടതായിട്ടുണ്ട്. വൈദേശിക സഭകളിൽ നിന്ന് ലഭിച്ച നന്മകൾ നന്ദിയോടെ ഓർക്കുന്ന സഭയാണ് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ എന്നാൽ അത് ഏതെങ്കിലും സഭയുടെ കീഴ്ഘടകം എന്ന നിലയിൽ അല്ല. ഇന്ന് മലങ്കരസഭ ഭരിക്കുന്നത് പൗരസ്ത്യ കാതോലിക്കായും, മലങ്കര മെത്രാപ്പോലീത്തായുമായ വിശുദ്ധ മാർത്തോമാ ശ്ലീഹായുടെ പിൻഗാമിയാണ്. മഫ്റിയാന എന്ന നുകം വഹിച്ച് കൂനു പിടിച്ചവർക്ക് സ്വാതന്ത്ര്യത്തിന്റെ ഈ വിശാല സഭയെ കാണേണ്ടതുപോലെ കാണുവാൻ കഴിയുന്നില്ല എന്നത് ദുഃഖകരമാണ്.' നാം ഒന്നാണ്, ഒരേ അപ്പത്തിന്റെ അംശികളും, ഒരേ കൂടാരത്തിൻ കീഴിൽ ജീവിക്കുന്നവരും ആണ് എന്ന് ഭാഗ്യവാനായ പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതിയൻ തിരുമേനിയുടെ പ്രഖ്യാപനം ഇന്നും പച്ചകടാതെ നമുക്ക് മുമ്പിലുണ്ട് എന്ന് ഓർപ്പിക്കട്ടെ. അസ്ഥിത്വവും, അധികാരങ്ങളും വെട്ടി മുറിച്ച് മലങ്കരസഭയെ ഭിന്നിപ്പിക്കുവാൻ വരുന്നവ സ്വദേശത്തും വിദേശത്തും നിന്നുള്ള കള്ളനാണയങ്ങളെ മലങ്കര നസ്രാണി തിരിച്ചറിയണം.

മലങ്കരസഭയുടെ ചരിത്രത്തെപ്പറ്റി, അതിന്റെ അസ്തിത്വത്തെപ്പറ്റിയാതൊരു അവബോധവും ഇല്ലാതെ, സുപ്രീംകോടതി വിധി നിരോധിച്ച പാരലൽ ഭരണ സംവിധാനത്തെ പിന്തുണച്ചും നടത്തുന്ന അപക്വമായ പ്രഖ്യാപനങ്ങളെ അത് അർഹിക്കുന്ന അവജ്ഞയോടെ തള്ളിക്കളയുകയും, ഉത്തരവാദിത്തപ്പെട്ടവരുടെ ഇത്തരം നിലപാടുകൾക്കെതിരായുള്ള ശക്തമായ പ്രതിഷേധം അറിയിക്കുകയും ചെയ്യുന്നു.

❑

---

മോറാൻ...., എല്ലാം കുറെയൊക്കെ നമ്മുടെ പള്ളികളിലെ കല്യാണംപോലെ. മാലക്കു പകരം കിരീടം തന്നെയാണിവിടെ വാഴ്ത്തുന്നത്. ഞാൻ ഹോട്ടലിലേക്ക് പോയി. ധനികരായ രണ്ടു കുടുംബക്കാരുടെ കല്യാണമായിരിക്കണം. കുറച്ചുകഴിച്ച് ഹോട്ടലിലും വലിയ ബഹളവും ആരവവും പെണ്ണും ചെറുക്കനും അണിഞ്ഞൊരുങ്ങി എത്തിയിരിക്കുന്നു. അതിഥികളുടെ ഒരു വലിയ സംഘം. അതാ പാത്രിയർക്കീസ് സഖാബാവാ അവരുടെ നടുവിൽ തല കാണിക്കാതെ ഞാൻ അവിടെനിന്ന് മുറിയിലേക്ക് പോയി. അദ്ദേഹം എന്തുകൊണ്ടാണ് എന്നെ കാണാൻ സമയമില്ലാതെ പോയതെന്ന് എനിക്ക് മനസിലായി. ആ പള്ളിയിലെ ഇടവകയിലെ രണ്ടുപ്രധാനപ്പെട്ട ധനികകുടുംബങ്ങളിലെ ആ കല്യാണം മുടക്കി കാലമേറിയ മലങ്കര ഓർത്തഡോക്സ് പ്രശ്നം സംസാരിക്കാൻ സാമാന്യരീതിയിൽ ആരു സമ്മതിക്കും? ഞാൻ ഹോട്ടലിൽ നിന്ന് ബാവയുടെ സെക്രട്ടറിയെ വിളിച്ചു. അടുത്ത രണ്ട്മൂന്ന് ദിവസവും അദ്ദേഹം കാണില്ല എന്നുപറഞ്ഞു. ഞാനുടനെ ടിക്കറ്റ് മാറ്റി പിറ്റേന്ന്രാവിലെ തന്നെ മോസ്കോയിലേക്ക് മടങ്ങിപ്പോയി. ദേവലോകത്ത് ഓർത്തഡോക്സ് സഭയുടെ സിനഡ് ആരംഭിക്കുന്നു എന്ന് വിവരം കിട്ടി. ബാവാ തിരുമേനിക്ക് സിനഡിൽ അവതരിപ്പിക്കാൻ ഉള്ള വിവരവുമായി കോട്ടയത്ത് എത്തി. താമസിയാതെ ബാവാതിരുമേനിയെ കണ്ട് വിവരം പറഞ്ഞു. ഞാൻ കൈമുത്തി ബാവായോടു പറഞ്ഞു. "കേസും കാര്യങ്ങളും ഒരു വശത്തും സമാധാനശ്രമം മറ്റൊരു വശത്തും നടക്കുകയില്ല. ധൈര്യത്തോടെ തീരുമാനമെടുക്കാൻ ബാവാതിരുമേനിക്ക് കഴിയുകയുമില്ല. അതിനാൽ എന്നെ ഏല്പിച്ച ഉത്തരവാദിത്തം തുടരാൻ എനിക്ക് സാധ്യമല്ല."

◆

വചനതീർത്ഥം



# കൊത്നെ ഞായർ

## (വി. യോഹന്നാൻ 2:1–11)

ഫാ. ജെറിൻ ജോൺ അടൂർ

"Man always look for a change." ഒരു മാറ്റം തന്റെ ജീവിതത്തിൽ ആഗ്രഹിക്കാത്തവരായി ആരും ഇല്ല. ഒരുവൻ ആയിരിക്കുന്ന അവസ്ഥയിൽ നിന്നും ആയിത്തീരുവാൻ ആഗ്രഹിക്കുന്ന അവസ്ഥയെക്കുറിച്ച് അവന് ഒരു പ്രതീക്ഷയുണ്ട്. അവനെ മാറ്റത്തിന് പ്രേരിപ്പിക്കുന്നതും വിധേയമാക്കുന്നതും. പരിശുദ്ധ നോമ്പുകാലം ഈ പ്രതീക്ഷകൾക്ക് നിറം പകരാൻ വേണ്ടി ഉള്ളതാണ്. അത് പശ്ചാത്താപത്തിന്റെയും അനിതാപത്തിന്റെയും വഴികളിലൂടെയാണ്, പ്രാർത്ഥനയുടെയും പ്രായശ്ചിത്തത്തിന്റെയും വഴികളിലൂടെയും ആണ്. ഉള്ളിന്റെ ഉള്ളിലേക്കുള്ള ഒരു യാത്രയുടെ ആരംഭത്തിന്റെ ആഹ്വാനം കൂടിയാണ് പരിശുദ്ധ നോമ്പിന്റെ ദിനങ്ങൾ. സർവ്വശക്തനായ ദൈവത്തിന്റെ സ്വപ്നങ്ങൾക്കും ഇഷ്ടാനിഷ്ടങ്ങൾക്കും വേണ്ടി നമ്മുടെ ജീവിതരീതിയും ഇഷ്ടങ്ങളെയും ക്രമീകരിക്കേണ്ട നാളുകൾ.അങ്ങനെയുള്ള നാളുകൾ വീണ്ടും സമാഗതമായിരിക്കുന്നു.

പരിശുദ്ധ വലിയ നോമ്പിന്റെ ചൈതന്യം നമുക്ക് മാറ്റങ്ങളുടെ ദിനം ആകുവാൻ ഇടയാകട്ടെ.....

ഗലീലിയയിലെ കാനായിൽ അന്നു നടന്ന സംഭവം വളരെയേറെ പ്രാധാന്യമർഹിക്കുന്നതാണ്.

കല്യാണവീട്ടിൽ വീഞ്ഞു തീർന്നുപോയി. കാര്യംഗ്രഹിച്ച യേശുവിൻറെ അമ്മ ഓടിച്ചെന്ന് വിവരം മകനെ അറിയിക്കുന്നു. ഇനിയും തന്റെ സമയമായിട്ടില്ലെന്ന് ക്രിസ്തു പറഞ്ഞെങ്കിലും, മറിയത്തിന്റെ ഉത്കണ്ഠയും ഔത്സുക്യവും കണ്ട്, ആറു വലിയ കൽഭരണികളിൽ നിറച്ചുവെച്ച വെള്ളമെല്ലാം വീഞ്ഞാക്കി, മേൽത്തരം വീഞ്ഞാക്കി ക്രിസ്തു മാറ്റി. പരിശുദ്ധ വലിയ നോമ്പിന്റെ ആരംഭ ഞായറാഴ്ചയിൽ ഈ അടയാളത്തിന് വളരെയേറെ പ്രസക്തിയുണ്ട്.

### വിശ്വാസവെളിച്ചം പ്രതിസന്ധിഘട്ടങ്ങളിൽ തെളിയേണ്ടതാകണം

ഓരോ മനുഷ്യനും തന്റെ ജീവിതത്തിൽ ദൈവത്തെ ഒരു വിധത്തിൽ അല്ലെങ്കിൽ മറ്റൊരു വിധത്തിൽ അഭിമുഖീകരിക്കുന്ന സമയമുണ്ട്. മാമോദീസായിലൂടെയാണ് ക്രൈസ്തവമക്കൾ ദൈവിക സാന്നിദ്ധ്യാനുഭവത്തിനുള്ള അവസരങ്ങളുടെ തുറന്ന ജീവിതം ലഭ്യമാകുന്നത്. അങ്ങനെ വിശ്വാസം ജീവിതത്തിൻറെ സുഖദുഃഖങ്ങളും, ഇരുളും വെളിച്ചവും, ഉയർച്ചയും താഴ്ച്ചയും നേരിടാനുള്ള അവസരം നമുക്കു നല്കുന്നു. കാനായിലെ സംഭവത്തിൽ ക്രിസ്തു ഒരു വിധിയാളന്റെയും ന്യായാധിപന്റെയും സ്ഥാനമല്ല എടുക്കുന്നത്. മറിച്ച്, അവിടുന്ന് സ്നേഹമുള്ള രക്ഷകനായി മാറുന്നു. മനുഷ്യഹൃദയങ്ങളുടെ ആശകളെയും പ്രത്യാശകളെയും ഗ്രഹിക്കുന്ന സ്നേഹപിതാവിന്റെ അരുമ സുതനാണു താനെന്നു ക്രിസ്തു ഈ സംഭവത്തിൽ വെളിപ്പെടുത്തുകയാണ്.

### ജീവിതത്തിൽ പൊട്ടിപ്പോകുന്ന കടലാസുപട്ടങ്ങൾ

ജീവിതം ഒരു ക്രമീകരണത്തിനും വിധേയമാകുന്നില്ലെന്നു നാം കരുതുന്നുണ്ടോ? കെട്ടിടം പണിയുന്നതുപോലെ ചിട്ടപ്പെടുത്തിയ പ്ലാനിൽ കെട്ടി ഉയർത്താവുന്നതാണ് ജീവിതമെന്ന് നാം തെറ്റിദ്ധരിക്കുന്നു. എന്നാൽ മുഴുവൻ കണക്കുകൂട്ടലുകളും തെറ്റിച്ച് ചില നേരങ്ങളിൽ ജീവിതത്തിൻറെ വീഞ്ഞില്ലാതെ പോകുന്നു. വിരുന്നിനെത്ര പേരെത്തുമെന്നും, എത്ര പേർക്ക് എന്തൊരുക്കണം എന്നുമൊക്കെ വളരെ വ്യക്തതയും catering സംവിധാനങ്ങളുമൊക്കെ ഉണ്ടായിരുന്നിട്ടും, ഭക്ഷണം തികയാതെ വരുമ്പോൾ, വീഞ്ഞില്ലാതെ വരുമ്പോൾ അറിയണം അത് ജീവിതവുമായി ബന്ധപ്പെട്ട പാഠമാണെന്ന്.

പട്ടം പറപ്പിക്കുന്ന പയ്യന്റെ അഹന്തയാണ് ചിലപ്പോൾ നമുക്ക്! ഞാനാണ് ഈ വർണ്ണക്കടലാസിനെയും നീലമാനത്തെയും നിയന്ത്രിക്കുന്നത് എന്നൊരു




ശാഠ്യത്തിലാണവൻ! പിന്നീടെപ്പൊഴോ പട്ടം പൊട്ടിവീണപ്പോഴുണ്ടായ അവബോധത്തിൻറെ നിമിഷത്തിൽ നാമറിയുന്നു, നമ്മുടെ ഇച്ഛകളല്ല, മറിച്ച് വീശിയടിച്ച കാറ്റാണ് ജീവിതത്തിൻറെ ഗതിവിഗതികളെ നിയന്ത്രിക്കുന്നതെന്ന് അതിനാൽ ദൈവത്തിനുമാത്രം ക്രമീകരിക്കാവുന്ന ചില തലങ്ങളുണ്ടെന്ന് നാം അറിയേണ്ടതും, അംഗീകരിക്കേണ്ടതുമാണ്.

### ജീവിതം 'സ്നേഹത്തിന്റെ ലഹരി ഉള്ളതാകണം '

പച്ചവെള്ളം വീഞ്ഞാക്കി മാറ്റാനുള്ള കെല്പ് മനുഷ്യനും ഉണ്ടെന്നു വിശ്വസിക്കുന്നുവോ? ഉള്ളുനിറയെ സ്നേഹവും കൂടെ ദൈവവുമുണ്ടെങ്കിൽ ജീവിതത്തെ നമുക്ക് ലഹരിയുള്ളതാക്കി മാറ്റാം. അതൊരു ജീവിതാനുഭവവും, അത്ഭുതവുമായിരിക്കും. A single rose can be your garden, എന്ന് കേട്ടിട്ടില്ലേ. ആരു പറഞ്ഞു, പൂന്തോട്ടം പണിയാൻ നിറയെ 'ആന്തൂറിയ'ങ്ങളും 'ഓർക്കിഡു'കളും വേണമെന്ന്. നാലുമണിപ്പൂകൊണ്ടും, ഒറ്റചെമ്പരത്തി കൊണ്ടും, കട്ടച്ചെമ്പരത്തികൊണ്ടുമൊക്കെ പൂന്തോട്ടങ്ങൾ നിർമ്മിക്കാമല്ലോ. ഗൃഹപാഠം ചെയ്യുന്ന കുഞ്ഞ്, ജോലി കഴിഞ്ഞെത്തുന്ന ഭർത്താവ്, അത്താഴമൊരുക്കുന്ന ഭാര്യ, അതിഥി, കത്ത് ഇങ്ങനെ ജീവിതത്തിലെ സാധാരണ സംഭവങ്ങളെയും സാധനങ്ങളെയും വ്യക്തിസ്പർശംകൊണ്ട് നമുക്ക് 'വീഞ്ഞാ'ക്കി മാറ്റാനാകും. ഇതിൻറെ മറുതലവും മനസ്സിലാക്കണം. എന്താണെന്നോ..? ജീവിതത്തിന്റെ സ്നേഹതലങ്ങളിൽ ദൈവം ഇല്ലാതെയാകുമ്പോൾ, സ്വാർത്ഥതയും ജഡീകതയും വളർന്നുവരുന്നു.

### ജീവിതമാകുന്ന മൺപാത്രങ്ങൾ ക്രിസ്തുവിനു നല്കാം

ജീവിതത്തിൽ വീഞ്ഞു തീർന്നുപോകുന്ന ഏതു അവസരങ്ങളെയും, അതിനാൽ നവമായ സാദ്ധ്യതകളായി നാം കാണേണ്ടതാണ്. ദൈവത്തിന്, ക്രിസ്തുവിന് അതു സാധിക്കും അപ്പോഴാണ് നമുക്ക് പ്രത്യാശ ഉളവാകുന്നത്. അങ്ങനെ ജീവിതത്തിലുണ്ടാകുന്ന പ്രശ്നങ്ങളെ മേൽത്തരം വീഞ്ഞുണ്ടാക്കുവാനുള്ള അവസരങ്ങളാക്കി മാറ്റാം. അതാണ് സുവിശേഷം നമുക്കിന്ന് പറഞ്ഞു തരുന്ന പാഠം. ജീവിതത്തിൽ വീഞ്ഞു തീർന്നുപോകുന്ന ഏതു അനുഭവത്തിലും രണ്ടു പേരുണ്ട് – അവർ യേശുവും, അവിടുത്തെ അമ്മയും...



# Lenten Lessons from the Wedding at Cana

## (First Sunday of Great Lent, John 02:1-12)


**Fr. Sajoie Samuel**




The Orthodox Church is on the cusp of a Lenten journey of fifty days. The days which help us to embark on a spiritual journey that helps us to understand the passion and pain that our Savior went through. The first Sunday of Great Lent is also called 'Kothine'. From today starts the second cycle of the liturgical calendar year that will stretch till 'Kymtha' or Easter.

Today's Evangelion portion marks the first of the many 'signs' that St. John highlights in his Gospel. Jesus, Mother Mary and the disciples are invited to a marriage celebration where unfortunately, they run out of wine. Mary requests Jesus to help the family tide out of the crisis. There were six stone jars kept there and Jesus instructs the servants to fill it with water. Through divine providence, the water is converted to wine, that too of superior quality. Hence, as readers we are invited to be partakers of the divine providence that the host and the guests enjoyed that day.

Though the import of this incident is very simple and straightforward, some verses can be a little confusing and warrant a little explanation. Let us look at a couple of such verses and delve deep into it's significance:

"Woman, what have I to do with thee"(vs4): Mary asks Jesus to solve the problem of wine as only she knows His divine nature. But Jesus gives a negative reply. Why? Firstly, it would have been better if the host requested directly. Others knew that Mary was the mother of Jesus. If the miracle was performed on request of Mary, the bystanders would think it was pre-arranged. Secondly, elsewhere in John 4:21, Matthew 15:28 Jesus makes use of the same word, sans hostility or prejudice. So it is not to be taken that Jesus spoke rudely or disrespectfully. Thirdly, Jesus is here trying to downplay the familial relation He had with Mary. The time had come wherein He had to dedicate His life bond with His Heavenly Father than His earthly family. His Kingdom was now according to the Spirit and not flesh.

"Mine hour is not yet come"(vs4): Till now Jesus lived as per the instructions of Mary. But now Jesus had to lead a life conducive to His Heavenly Father. Secondly, Jesus is not subject to time constraints as Aruis believed. Rather He worked in accordance with His Father. John 5:19, 30; 8:28- 29 are a proof of this. Morever,no human being can determine the 'hour' in which Jesus is to work. It is decided in the spiritual realm.

### I. LET THIS LENT BE A SPIRITUAL WEDDING: THE UNION OF GOD AND OUR SOUL

The wedding takes place in Galilee. The word Galilee means 'rolling down'. It refers to a world that is turning and moving towards sin. Herein should happen a wedding, wherein we unite with God in our souls. The water that is turned into wine here, is our sinful nature, filled with sin. The six waterpots represent our five senses plus our faculty of reason which leads us to sin. So by His grace, God changes the water in us to wine that is of superior quality. The six water pots stood for purity, for cleansing. So our senses were created by God for to be clean.

In this Lenten period let us work in obedience like the servants so that we can make the shortages in our life brim with plentitude. We need to fill our five senses and our reasoning faculty with purity so that we can be applauded by one and all by the change that has come upon us. In that manner, both the faithful and the heathen would praise God for the transformation in us. Let this Lent be our moment of feast with God, with Mother Mary and the disciples by which we can able to transform our lives. Hence we need to believe in Jesus Christ, who was born from Mary and spoke through the apostles to be united with God.

### II. JESUS LOOKS FOR HUMAN PARTICIPATION IN HIS 'SIGNS'

We know the emphasis the Gospel writer puts in differentiating the reader's attention from miracles to signs. These signs are not a one man show by Jesus Christ. He is expecting us to do our part. Jesus could have Himself commanded the water to be filled in the jars. Instead He gives instructions so that human participation could be achieved. So the economically backward servants are witness to a divine sign that even the rich could not see. This is God's way to elevate the poor. Hence, a poor orphaned virgin girl is selected to be the Theotokos i.e. The Mother of God.

We have all heard the saying 'God helps those who help themselves'. In Malayalam we say 'Taan paadi daivam paadi'. Are you facing failure in your endeavors? Are you not getting the desired result from your hard work? Maybe we need to do our part well. Blessings come from amongst us. If the servants had not obeyed Jesus, then water would not have turned into wine. Kudos to the Lord who encourages us to do our part so that we can be happy with the result we achieve.

### III. FOR TRANSFORMATION TO HAPPEN, BE FILLED TO THE BRIM

In the wedding, water is transformed into wine. And the transformation was of premium quality which ensured that all who drank it applauded its taste. Jesus commands the servants to fill the stone jars to the brim. Verse 6 tells us that there were six stone jars kept there for the purpose of purification. The Jews were supposed to wash themselves almost every hour throughout the day: before eating, after doing something that would defile them, or after touching a leper, etc. So these jars would be filled with water and kept handy as Palestine was a dry country with water sources being far and scarce. St. John adds verse 6 to prove to any critic as to what was in the jar. Some would have thought there could have been wine remnants in the jar to which water was added.

Why does Jesus want them to fill it to the brim? Its to allay any doubt if Jesus added any wine to the stone jars. When water is filled in a jar to the brim, you cannot add anything into it. Now it can only be transformed. Let us be full of faith, hope and love, to the brim, so that Jesus can transform us. Let us not leave any room for any vice by which the transformation would be hampered. And then when we are transformed, we would be like the good quality wine, that was appreciated by one and all.

### IV. THE GRACE OF GOD MAKES AN OUTSIDER, AN INSIDER

Spare a thought for the servants who toiled on that day to appease the invited guests. They would have toiled for hours to ensure everything went smooth. They are on the fringe of the society that looks upon them as a labor class. They are often objects of ridicule and scorn. Here too, if the shortage of wine had not been tackled by the Savoir, they would have been

criticised left and right. But the grace of God made them witness to see something that they would not forget ever in their life. They saw something which was concealed from the elite or learned class. They were witness to a phenomenon wherein water was turned into wine. Hence those who were outsiders in the party are made insiders.

And it doesn't stop there. God prevents them from being mocked or scorned upon. In vs. 9 we read that the ruler of the feast calls the bridegroom and tells him about the superior quality of the wine. If he had called the servants, they would have revealed what they saw and other would have made fun of them. By then Jesus' powers had not been made known to all as He had not started His public ministry. So when God makes us insiders to witness His glory, He ensures we are safe and not mocked upon.

**V. ALWAYS WORK TO SERVE OTHERS**

Before starting His public ministry, Jesus was tempted by the devil to change stones to bread to satiate His anger. Jesus declines to give in to the latter's demands. In today's Evangelion we see Mary requesting Jesus for help. Jesus not only agrees to it, but also prepares wine of the utmost quality. Jesus forever lead a life that would benefit others. He extended divine grace to those who even hurted Him. We see His everlasting love on the soldier whose ear was cut by Peter. Peter goes on attacking mode when He senses danger to His Master. Even there we see the unflinching love of Jesus towards Humankind.

Jesus teaches us to always put others before ourselves. To those who think that Jesus was disrespectful in calling His mother as 'woman' should take into consideration how Jesus cared for her. Even when Jesus was at the summit of suffering of pain that an individual can suffer (during crucifixion), He assigns His mother to the care of apostle John. Minutes later, He prays for forgiveness of His critics who crucified Him. Let us give the same love and care to others as Jesus did.

Let me conclude. Let's use our senses and our reasoning faculty to mend our spiritual self. We need to ensure our presence for Jesus to be able to show us signs for our spiritual journey. For transformation to happen we need to fill ourselves with that which is proper and wanted for our spiritual wellbeing. Even when we were sinners the grace of God made us who were outsiders as insiders. Finally, like Jesus, in this Lenten journey, let us make way for others in our spiritual journey so that we can be partakers of the heavenly feast.





**മാർത്തോമൻ പൈതൃക സമ്മേളന ദീപശിഖാപ്രയാണം തെക്കൻ മേഖലാ സന്ദേശയാത്ര കൊല്ലം മെത്രാസനത്തിൽ എത്തിച്ചേർന്നപ്പോൾ ശാസ്താംകോട്ട മൗണ്ട് ഹോറേബ് മാർ ഏലിയാ ചാപ്പലിൽ കൂടിയ പൊതു സമ്മേളനം പി. സി. വിഷ്ണുനാഥ് എം.എൽ.എ ഉദ്ഘാടനം ചെയ്തു. ഡോ. ജോസഫ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ച യോഗത്തിൽ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലിത്ത അനുഗ്രഹ പ്രഭാഷണം നടത്തി. ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, റോണി എബ്രഹാം വർഗീസ്, അഡ്വ. ബിജു ഉമ്മൻ, ഡോ. സി. ഉണ്ണിക്കൃഷ്ണൻ എന്നിവർ യോഗത്തിന് സന്ദേശങ്ങൾ നൽകി.**



**മാർത്തോമ്മൻ പൈതൃകസംഗമം തെക്കൻ മേഖലാ ദീപശിഖയെ ഡോ. യൂഹാനോൻ മാർ തേവോദോറോസിന്റെ നേതൃത്വത്തിൽ പുനലൂർ ഭദ്രാസനം സ്വീകരിച്ചു.**



**മാർത്തോമ്മൻ പൈതൃക സന്ദേശ യാത്ര. പത്തനാപുരം മൗണ്ട് താബോർ ദയറായിൽ പിതാക്കന്മാരുടെ കബറിൽ ധൂപാർപ്പണം.**



**മാർത്തോമ്മൻ പൈതൃകസംഗമം തെക്കൻ മേഖലാ ദീപശിഖയെ അഹമ്മദാബാദ് ഭദ്രാസന ഇടയൻ ഡോ. ഗീവർഗീസ് തെയോഫിലോസ് സ്വീകരിച്ചു.**

◆ നാം ചെയ്യുന്നതു ദൈവത്തെക്കുറിച്ചു എന്നിരുന്നാൽ മതി. അപ്പോൾ നമുക്കു തന്നിൽനിന്നു പ്രതിപകരം കിട്ടും.

◆ ഈശ്വര പ്രാർത്ഥന ഈ ലോകത്തെ പല വിധത്തിലും ദൈവത്തിന്റെ പാദാരാവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻ ചങ്ങലയത്രെ.

**– പ. പരുമല തിരുമേനി**



മാർത്തോമൻ പൈതൃക സംഗമത്തിന് മുന്നോടിയായുള്ള തെക്കൻ മേഖല ദീപശിഖ പ്രയാണം വെണ്മണി ദേവാലയത്തിൽ എത്തിച്ചേർന്നപ്പോൾ കൂടിയ പൊതുസമ്മേളനം ഡോ. മാത്യൂസ് മാർ തീമോത്തിയോസ് ഉത്ഘാടനം ചെയ്തു. സന്ദേശ യാത്ര ചെയർമാൻ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ മുഖ്യ സന്ദേശം നൽകി.




മാർത്തോമൻ പൈതൃക സംഗമത്തിന് മുന്നോടിയായുള്ള തെക്കൻ മേഖല ദീപശിഖ പ്രയാണ രഥവും ദീപശിഖയും.



എക്യുമെനിക്കൽ പാത്രിയർക്കിസ് പ. ബർത്തോലോമിയോ ഒന്നാമനെ തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ ഡോ. എബ്രഹാം മാർ സെറാഫിം തുർക്കിയിൽ ഇസ്താംബുളിലുള്ള പാത്രിയർക്കേറ്റ് അരമനയിൽ സന്ദർശിച്ചു.

## പരമോന്നത നീതിപീഠത്തിന്റെ വിധി നിർവീര്യമാക്കിയുള്ള നിയമ നിർമ്മാണ ശ്രമത്തിൽ നിന്ന് സർക്കാർ പിന്മാറണം: അഖില മലങ്കര വൈദികസംഘം

പുതുപ്പള്ളി: ഒരു നൂറ്റാണ്ടു നീണ്ടുനിന്ന മലങ്കരസഭയിലെ വ്യവഹാരങ്ങൾ സംബന്ധിച്ച്, സുപ്രീംകോടതിയുടെ 2017-ലെ അന്തിമ വിധിയുടെ അടിസ്ഥാനത്തിൽ മലങ്കരസഭാ തർക്കത്തിന് ശാശ്വതമായ പരിഹാരമുണ്ടായി. സുപ്രീംകോടതി വിധി നടത്തിപ്പ് സംബന്ധിച്ച് നാളിതുവരെ യാതൊരു ക്രമസമാധാന പ്രശ്നവും ഉണ്ടായിട്ടില്ല എന്നത് ശ്രദ്ധേയമാണ്. സഭയിലും ഓരോ ഇടവകകളിലും ശാശ്വതമായ സമാധാനം നിലവിൽ വന്നു എന്നതിന് നാം സാക്ഷികളാണ്. സുപ്രീംകോടതിയുടെ അന്തിമവിധി രാജ്യത്തിന്റെ നിയമമാണ്. നിയമനിർമ്മാണം നടത്തി സുപ്രീംകോടതിവിധി അസ്ഥിരപ്പെടുത്താനുള്ള കേരള സർക്കാരിന്റെ ശ്രമങ്ങളിൽ നിന്ന് പിന്മാറണമെന്ന് വൈദികസംഘം ഐക്യകണ്ഠേന ആവശ്യപ്പെട്ടു.

മലങ്കരസഭയെ വീണ്ടും വ്യവഹാരങ്ങളിലേക്ക് വലിച്ചെഴയ്ക്കുവാനുള്ള ഗൂഢതന്ത്രവും, പള്ളികളിൽ വീണ്ടും നിരന്തരം കലാപങ്ങൾ ഉണ്ടാക്കുവാനും, ഇരുവിഭാഗങ്ങളേയും തമ്മിലടിപ്പിച്ചു രാഷ്ട്രീയനേട്ടം കൊയ്യുവാനുള്ള സർക്കാരിന്റെ എല്ലാ ശ്രമവും ഉപേക്ഷിക്കണമെന്ന് കോട്ടയം പുതുപ്പള്ളി പള്ളിയിൽ മലങ്കര ഓർത്തഡോക്സ് വൈദികസംഘം പ്രസിഡൻറ് അഭി ഡോ.മാത്യൂസ് മാർ തീമോത്തിയോസിന്റെ അദ്ധ്യക്ഷതയിൽ കൂടിയ യോഗം ആവശ്യപ്പെട്ടു.

സഭയുടെ പരമാധ്യക്ഷനും, മലങ്കര മെത്രാപ്പോലീത്തായും, കിഴക്കിന്റെ കാതോലിക്കായുമായ മോറാൻ മോർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ തിരുമേനി യോഗം ഉത്ഘാടനം ചെയ്തു. പ്രസ്തുത യോഗത്തിൽ അഭിവന്ദ്യരായ ഗീവറുഗീസ് മാർ കൂറിലോസ്, ഡോ.യൂഹാനോൻ മാർ ദിയസ്കോറോസ്, ഫാ. ഡോ. റ്റി.ജെ ജോഷ്വാ, ഡോ. വറുഗീസ് പുന്നൂസ്, സണ്ടേസ്കൂൾ ഡയറക്ടർ ജനറാൾ ഫാ. ഡോ.വറുഗീസ് വറുഗീസ്, വൈദിക സംഘം ജനറൽ സെക്രട്ടറി ഫാ.ഡോ.നൈനാൻ വി.ജോർജ്, സീനിയർ പ്രീസ്റ്റ് ഫെലോഷിപ്പ് സെക്രട്ടറി ഫാ. സി.എ. ഐസക് എന്നിവർ പ്രസംഗിച്ചു.